ജി. ഭഗവതി

അയ്യപ്പപ്പണിക്കരുടെ "കുരുക്ഷേത്രം" എന്ന കവിത പ്രസിദ്ധീകൃതമായിട്ട് മുപ്പതിലേറെ വർഷങ്ങൾ കഴിഞ്ഞു. ഇന്നും വിവാദകവിതയായിത്തന്നെ തുടരുന്ന "കുരുക്ഷേത്ര"ത്തെക്കുറിച്ച് നിരവധി പഠനങ്ങൾ വന്നുകഴിഞ്ഞു. 'കുരുക്ഷേത്രപഠനം" എന്നപേരിൽ കേസ് സ്റ്റഡി (ദൃഷ്ടാന്തപഠന) മാതൃകയിൽ ഒരു പുസ്തകവും ഇറങ്ങിയിട്ടുണ്ട്. ആധുനികത ഉത്തരാധുനികതയ്ക്കു വഴിമാറിക്കൊടുക്കുന്ന ഈ കാലഘട്ടത്തിൽ "കുരുക്ഷേത്ര"ത്തെ ഒരു പരിചിന്തനത്തിനു വിധേയമാക്കുന്നത് നന്നായിരിക്കും.



അയ്യപ്പപ്പണിക്കർ

## ടി.എസ്. എലിയറ്റിൻെറ "ദ വേസ്റ്റ് ലാൻഡും" അയ്യപ്പപ്പണിക്കരുടെ "കുരുക്ഷേത്ര"വും.

# സാഹിത്യസമാന്തരത

1960–ൽ "ദേശബന്ധു"വിൽ പ്രസിദ്ധീകൃതമായ നാൾ മുതൽ ഇന്നോളം മലയാള സാഹിത്യലോകത്ത് വിവാദമുണർത്തുന്ന പ്രശ്നകവിതയായി നിലനിൽക്കുകയാണ് അയ്യപ്പപ്പണിക്കരുടെ "കുരുക്ഷേത്രം". മലയാളത്തിലെ ആദ്യത്തെ നവീനകവിതയെന്നു നിരൂപകർ മുദ്രകുത്തിയ "കുരുക്ഷേത്രം" സ്വാതന്ത്ര്യാനന്തര പ്രശ്നങ്ങളുമായി ഇടപഴകാത്ത കാല്പനികതയിൽ നിന്ന് മലയാള കവിത വേർപെട്ട് രാഷ്ട്രീയസാമൂഹികാവബോധമുള്ള പുതിയ മേച്ചിൽപ്പുറങ്ങൾ തേടുന്നതിൻെറ നാന്ദിയായി കണക്കാക്കപ്പെടുന്നു. അതേസമയം പാശ്ചാത്യവൽകൃതമെന്നും ദുരൂഹമെന്നും മലയാളകാവ്യബോധത്തിനു നിരക്കാത്തതെന്നും മറ്റുമുള്ള ആക്ഷേപങ്ങളും "കുരുക്ഷേത്ര"ത്തിനെതിരെ ഉയർന്നിട്ടുണ്ട്. "കുരുക്ഷേത്ര"ത്തിന് ഒരു പാശ്ചാത്യ മാതൃക അന്വേഷിച്ചുചെന്ന നിരൂപക മനസ്സുകൾ മുട്ടിനിന്നത് ടി.എസ്. എലിയറ്റിൻെറ "ദ് വേസ്റ്റ്ലാൻഡി"ലാണ്. ഇംഗ്ലീഷ് സാഹിത്യാധ്യാപകനെന്നനിലയിൽ പണിക്കർ "തരിശുഭൂമി"യുടെ ഉള്ളുകണ്ടറിഞ്ഞയാളാണല്ലോ. 1950–ൽത്തന്നെ എലിയറ്റിനെക്കുറിച്ച് ലേഖനമെഴുതി മലയാള വായനക്കാരെ ടി.എസ്. എലിയറ്റുമായി പരിചയപ്പെടുത്തിയതും അദ്ദേഹമാണ്. തുടർന്ന് 1958–ൽ "ജെ. ആൽഫ്രഡ് പ്രൂഫ്രോക്കിൻെറ പ്രേമഗാനം" വിവർത്തനം ചെയ്യുകയുമുണ്ടായി. അതുകൊണ്ടാക്കെയാവാം ചില നിരൂപകർ "കുരുക്ഷേത്രം" "തരിശുഭൂമി"യുടെ അനുകരണമാണെന്ന നിഗമനത്തിലെത്തിയത്. "എലിയറ്റ് "വേസ്റ്റ്ലാൻഡ്" രചിച്ചില്ലായിരുന്നെങ്കിൽ പണിക്കർ "കുരുക്ഷേത്രം" രചിക്കുമായിരുന്നില്ല" എന്ന മാ. ദക്ഷിണാമൂർത്തിയുടെ പ്രസ്താവന (കുരുക്ഷേത്ര പഠനം, പു. 91) തികച്ചും അവിതർക്കിതമാണെന്ന് കരുതാൻ നിഷ്പക്ഷമനസ്സുള്ള നിരൂപകർക്കു പ്രയാസമുണ്ടാവും. ഡാൻെറ "ദ് ഡിവൈൻ കോമഡി" രചിച്ചില്ലായിരുന്നെങ്കിൽ ടി.എസ്. എലിയറ്റ് "ദ് വേസ്റ്റ് ലാൻഡ്" രചിക്കില്ലായിരുന്നു എന്ന പ്രസ്താവനയോളം അസംബന്ധമാണത്. ഒന്ന് മൂലകൃതിയും മറ്റേത് അനുകരണവുമെന്ന വാദത്തിനെതിരായി രണ്ടു കവിതകളും സാഹിത്യസമാന്തരതയ്ക്കുദാഹരണങ്ങളെന്ന നിലയിൽ പഠനവിധേയമാക്കുകയാണ് ഈ ലഘുപ്രബന്ധത്തിൻെറ ഉദ്ദേശ്യം.

2

ഏതെങ്കിലും രീതിയിൽ പരസ്പരബന്ധം പുലർത്തുന്ന സാഹിത്യകൃതികളിലെ പാഠാന്തരബന്ധത്തെ (Inter textuality) വിശദമാക്കുന്ന ഒരു ചാർട്ട് അടുത്തപേജിൽ

പാഠാന്തരത്വം പരിശോധിക്കുന്ന നിരൂപകന് ഇതുപോലെയുള്ള സാങ്കേതിക പദങ്ങളുപയോഗിച്ച് സാഹിത്യകൃതികളെ വേർതിരിക്കാവുന്നതാണ്. മൂലകൃതിയും ഉല്പന്നകൃതിയും തമ്മിലുള്ള ബന്ധമാണെങ്കിൽ അത് അനുകരണം, സ്വാധീനത, ആശയാനുവാദം, ഹാസ്യാനുകൃതി, വിധ്വംസനം എന്നിവയിൽ ഏതെങ്കിലും ഒന്നിലുൾപ്പെടും. മൂലസ്രോതസ്സെന്നു കരുതപ്പെടുന്ന മുൻകാല കൃതിയെ ഉന്നതപീഠത്തിൽ പ്രതിഷ്ഠിച്ചുകൊണ്ടുള്ള സമീപനമാണിത്. പക്ഷേ കാലപ്പഴക്കം ഗുണമേന്മകൂട്ടുമെന്ന വാദം എപ്പോഴും ശരിയായിക്കൊള്ളണമെന്നില്ല. കേവലാനുകരണത്തിലും ഹാസ്യാനുകരണത്തിലും മുൻകാലകൃതിക്ക് മേന്മകൂടും; എന്നാൽ "സ്വാധീനത" 'ആശയാനുവാദം' എന്നിവ ഒരിക്കലും ഉല്പന്ന കൃതിയുടെ മൂല്യം കുറയ്ക്കുന്നില്ല. ഉദാഹരണമായി ചങ്ങമ്പുഴ ബ്രൗണിംഗിൻെറ "പൊർഫിറിയയുടെ കാമുകൻ" എന്ന കവിതയെ അനുകരിച്ചു രചിച്ചതാണ് "മോഹിനി"; ഗുണമേന്മ നിസ്സംശയം ബ്രൗണിംഗിനു തന്നെ. എന്നാൽ ഇബ്സൻെറ "പാവക്കൂട്" എന്ന നാടകത്തിൻെറ ആശയമെടുത്ത് എൻ. കൃഷ്ണപിള്ള സ്വതന്ത്രമായി രചിച്ച "കന്യക" പൂർവികകൃതിക്കൊപ്പം ഗുണമേന്മ പുലർത്തുന്നു. എം.ടി. വാസുദേവൻനായരുടെ "രണ്ടാമൂഴം" മഹാഭാരതത്തിൻെറ വിധ്വംസനമാണ്; ശശി താരൂറിൻെറ "ദ് ഗ്രേറ്റ് ഇന്ത്യൻ നോവൽ" മഹാഭാരതത്തിൻെറ സമകാലീന [illegible] ഉള്ളുന്ന ഹാസ്യാനുകരണവും. ഈ രണ്ട് ഉല്പന്നകൃതികളും തങ്ങളുടേതായരീതിയിൽ വ്യക്തിത്വവും തനിമയും കാത്തുസൂക്ഷിക്കുന്നു. 'സമാനത' 'സമാന്തരത' എന്നരീതിയിൽ പാഠാന്തരബന്ധം പുലർത്തുന്ന കൃതികൾക്കുദാഹരണമായി ഷേക്സ്പിയറുടെ "ദ്



Slyb 1991 (ull)




ടെംപസ്റ്റ്'', കാളിദാസന്റെ ''ശാകുന്തളം'' എന്നിവയും ''രാമായണം'', ''ഇലിയഡ്'' എന്നിവയുമെടുക്കാം. ഇവിടെയും നേരിയ ഒരു വ്യതിരിക്തത കാണാൻ കഴിയും. രണ്ടുകൃതികളും സന്ധിക്കുകയാണെങ്കിൽ സമാനത; വേർപെട്ടുതന്നെ നിൽക്കുകയാണെങ്കിൽ സമാന്തരതയും.

ഈ വാദത്തിന്റെ വെളിച്ചത്തിലാണ് ''ദ് വേസ്റ്റ്ലാൻഡും'' ''കുരുക്ഷേത്ര''വും തമ്മിലുള്ള പാഠാന്തരബന്ധം പരിശോധിക്കേണ്ടത്. അതാതു ഭാഷകളിൽ ചരിത്രപ്രാധാന്യവും ഒരേപോലെ മഹത്വവും കൽപ്പിക്കപ്പെട്ടിട്ടുള്ള കൃതികളാണ് രണ്ടും. എന്നാൽ ഒന്ന് മറ്റേതിന്റെ മൂലകൃതിയാണെന്നു പറയുന്നത് ശരിയല്ലെന്ന് ഇരു കവിതകളെയും സമഗ്രപഠനത്തിനു വിധേയമാക്കിയാൽ കാണാൻ കഴിയും. ''കുരുക്ഷേത്രം'' ''ദ് വേസ്റ്റ്ലാൻഡി''ന്റെ അനുകരണമാണെന്ന വാദഗതി ഉന്നയിക്കുന്നവർ ഈ രണ്ടുകവിതകളും വായിക്കാത്തവരോ അല്ലെങ്കിൽ ഒന്നുമാത്രം വായിച്ചവരോ ഒരു പക്ഷേ, രണ്ടും വായിച്ചിട്ടും മനസ്സിലാകാത്തവരോ ആകാനാണു സാധ്യത. 1960-ൽ ''കുരുക്ഷേത്രം'' പ്രസിദ്ധീകരിക്കപ്പെട്ടു. 1972-ൽ പണിക്കർ തന്നെ ''ദ് വേസ്റ്റ്ലാൻഡ്'' മലയാളത്തിലേക്കു ഭാഷാന്തരം ചെയ്യുകയുണ്ടായി. രണ്ടു കവിതകളും തമ്മിലുള്ള വ്യത്യാസം മലയാളി വായനക്കാർ നേരിട്ടുമനസ്സിലാക്കിക്കൊള്ളട്ടെ എന്ന ഉദ്ദേശ്യത്താൽ പ്രേരിതനായാവാം അദ്ദേഹം അങ്ങനെ ചെയ്തത്. അക്കാലത്ത്—എഴുപതുകളിൽ—മലയാളസാഹിത്യലോകത്ത് നവമായി പരന്ന എലിയറ്റ് ഭ്രമത്തെക്കുറിച്ച് അദ്ദേഹം ഇങ്ങനെ എഴുതുന്നു:

''ആ കാലമായപ്പോഴേക്കും നമ്മുടെ നിരൂപകർ എലിയറ്റ് എന്ന നിരൂപകനൊപ്പം എത്തിക്കഴിഞ്ഞിരുന്നു. എല്ലാറ്റിനും—ആവശ്യത്തിനും അനാവശ്യത്തിനും—എലിയറ്റിനെ ഉദ്ധരിക്കുക പതിവായി. അക്കാദമിക് പ്രസിദ്ധീകരണങ്ങളിലും ക്ളാസ് മുറികളിലും പൊതുവേദികളിലുമെല്ലാം മലയാള സാഹിത്യത്തെക്കുറിച്ചുള്ള അഭിപ്രായപ്രകടനത്തിന് എലിയറ്റ് ഒരു അടിസ്ഥാനാവലംബമായി.''

ഏതു പുതിയ സാഹിത്യസൃഷ്ടിയിലും എലിയറ്റിന്റെ നിഴൽ തേടിയ ആൾക്കാർ മറന്നുപോയ ഒരു പ്രധാനസംഗതിയുണ്ട്: ഓരോ സാഹിത്യകൃതിയും ഓരോ പ്രത്യേക സംസ്കാരത്തിൽനിന്ന്, അവയുടെ മൂല്യങ്ങളിൽ നിന്ന് ഉരുത്തിരിഞ്ഞുവരുന്നതാണ്. പാഠാന്തരബന്ധം പരിശോധിച്ചാൽ ''കുരുക്ഷേത്രം'' ''ദ് വേസ്റ്റ്ലാൻഡി''നെക്കാൾ കൂടുതൽ അടുത്തുനിൽക്കുന്നത് ''മഹാഭാരത''ത്തോടാണെന്നു കാണാം; ''ദ് വേസ്റ്റ്ലാൻഡ്'' അതിന്റെ പൂർവ്വികകൃതിയായ ''ദ് ഡിവൈൻ കോമഡി''യോട് അടുത്തുനിൽക്കുന്നതുപോലെ.

ഏതൊരെഴുത്തുകാരനെയും തന്റെ പൂർവ്വികസാഹിത്യകാരന്മാർ സ്വാധീനിക്കുന്നതിനെക്കുറിച്ച് ''സ്വാധീനതാഭീതി'' (Anxiety of Influence) എന്നൊരു സിദ്ധാന്തം തന്നെ നവീന നിരൂപകനായ ഹാരൾഡ് ബ്ളൂം ആവിഷ്ക്കരിച്ചിട്ടുണ്ട്. ഒരെഴുത്തുകാരന്റെ സൗന്ദര്യബോധം രൂപംപ്രാപിക്കുന്നത് താനഭ്യസിച്ചവിദ്യകളിലൂടെ, താനിഷ്ടപ്പെടുകയും ഇഷ്ടപ്പെടാതിരിക്കുകയും ചെയ്യുന്ന മറ്റെഴുത്തുകാരിലൂടെ, താൻ കടന്നുവന്ന എല്ലാ ചെറിയ അനുഭവങ്ങളിലൂടെയും ഒക്കെയാണ്. ആ രീതിയിൽ നോക്കിയാൽ താൻ വായിച്ചിട്ടുള്ള ഏതു കൃതിയും എഴുത്തുകാരനെ സ്വാധീനിക്കുന്നു. അതുകൊണ്ടാണ് ഉത്തരഘടനാവാദികൾ (Post-structuralists) ഓരോ പാഠവും മറ്റുപാഠങ്ങളുടെ പാഠാന്തരമായി മാത്രം കാണുന്നത്. സ്വാധീനതയെ കാലപ്പഴക്കവും ഗുണമേന്മയും ഒരുപോലെ സൂചിപ്പിക്കുന്ന ഒരു ലംബരേഖയായി സങ്കല്പിക്കാമെങ്കിൽ സമാനതയും സമാന്തരതയും കാലപ്പഴക്കമോ ഗുണമേന്മയോ നിർബ്ബന്ധിതമായി കണക്കാക്കാത്ത ഒരു ഋജുരേഖയായി കാണാം.




ഇരുവശങ്ങളിലെ കൃതികൾ തമ്മിലുള്ള സമാന്തരതയെ കാണിക്കുന്നു ഇരുവശങ്ങളും കൂർത്ത ഋജുരേഖ. താഴേക്കുമാത്രം ചൂണ്ടുന്ന ലംബരേഖ മുൻകാലകൃതിക്ക് പിൽക്കാല കൃതികളിൽ ഉണ്ടാകുന്ന സ്വാധീനതയെ കാണിക്കുന്നു. ഒരിക്കലും സന്ധിക്കാത്ത രണ്ടു സമാന്തരരേഖകളെപ്പോലെയാണ് എലിയറ്റിന്റെയും പണിക്കരുടെയും കവിതകൾ. അടിസ്ഥാനപരമായിത്തന്നെ പല വ്യത്യാസങ്ങളും നിലവിലിരിക്കുമ്പോൾ ഒന്ന് മറ്റൊന്നിന്റെ അനുകരണം മാത്രമാണെന്ന വാദം നിരർത്ഥകമാകുന്നു. ഉപരിപ്ളവമായി പരസ്പര സാമ്യമുള്ള ഘടകങ്ങൾ വളരെക്കുറച്ചുമാത്രം കണ്ടേക്കുമെങ്കിലും പരസ്പര വിരുദ്ധമായ ഘടകങ്ങൾക്കാണ് ഇവിടെ പ്രാധാന്യം. രണ്ടു കവിതകളും സമാന്തരതയ്ക്കു മറ്റൊരുദാഹരണമായി ചാർട്ടിൽ കാണിച്ചിരിക്കുന്ന ''ദ് ഡിവൈൻ കോമഡി'' യും ''മഹാഭാരത''വും പോലെ വ്യത്യസ്തങ്ങളാണ്—ഒന്ന് ക്രൈസ്തവവും മറ്റേത് ക്രൈസ്തവേതരവും; ഒന്നിന് യാത്രാഘടനയും മറ്റേതിന് സങ്കീർണ്ണമായ കഥാഘടനയും. മഹത്തായ മനുഷ്യാനുഭവങ്ങളെ ആധാരമാക്കി രചിക്കപ്പെട്ട വേദാന്തപരവും മതപരവുമായ കൃതികളാണ് രണ്ടുമെങ്കിലും അവയുടെ വൈരുദ്ധ്യാത്മകത പ്രകടമാണ്. അതേ വൈരുദ്ധ്യാത്മകതയുൾക്കൊള്ളുന്ന ''ദ് വേസ്റ്റ്ലാൻഡും'' ''കുരുക്ഷേത്ര''വും സാഹിത്യസമാന്തരതയ്ക്ക് ഉദാഹരണങ്ങളായി പാഠാന്തരബന്ധം പുലർത്തുന്നു.

## 3

1922-ൽ പ്രസിദ്ധീകരിച്ച ടി.എസ്. എലിയറ്റിന്റെ ''ദ് വേസ്റ്റ്ലാൻഡ്'' ഒന്നാം ലോകയുദ്ധാനന്തര പടിഞ്ഞാറൻ സംസ്കാരത്തിന്റെ നിശിത നിരൂപണം 433 വരികളിലൊതുക്കുന്ന കവിതയാണ്. (പണിക്കരുടെ ''തരിശുഭൂമി'' എന്ന മലയാള തർജ്ജിമയിലും ഇത് 433 വരികളാണ്) യുദ്ധക്കെടുതികൾ, മൃത്യുബോധം, തീവ്രമായ വൈയക്തികവ്യഥ എന്നിവയൊക്കെയുണ്ടെങ്കിലും ചരിത്രപരമായ വീക്ഷണകോണം വിട്ടുനോക്കിയാൽ ''ദ് വേസ്റ്റ്ലാൻഡ്'' ആധ്യാത്മിക മൂല്യത്തകർച്ചയെക്കുറിച്ചുള്ള ഒരു ദുഃഖഗാഥയാണെന്നു കാണാം. ഈ ദുരവസ്ഥയിൽ നിന്നു വിടുതലന്വേഷിക്കുന്ന കവി ആധ്യാത്മിക മൂല്യശോഷണം അവസാനിച്ചാൽ തരിശുഭൂമി ഉർവ്വരമായേക്കുമെന്നൊരു സൂചനകൂടി നൽകുന്നുണ്ട്. ''ശവസംസ്കാരം'' എന്ന ആദ്യഖണ്ഡത്തിൽ മാഡം സൊസോസ്ട്രിസിലൂടെ സൂച്യമാകുന്ന മൂല്യത്തകർച്ചയെ പരിശോധനാവിധേയമാക്കുന്നു. ''ചതുരംഗക്കളി'' എന്ന രണ്ടാം ഭാഗത്തിൽ സ്നേഹമെന്ന ഉദാത്തവികാരത്തിന്റെ തളർച്ചയും തകർച്ചയും നാടകീ

യമായ രീതിയിൽ അവതരിപ്പിക്കപ്പെടുമ്പോൾ മൂന്നാം ഭാഗമായ ''അഗ്നിപ്രഭാഷണം'' കാമത്തിന്റെ തീനാളങ്ങളെ ജ്വലിപ്പിച്ചുകാട്ടുന്നു. ''ജലം മൂലം മൃത്യു'' എന്ന നാലാംഭാഗത്തിൽ നശീകരണവസ്തുതകളിൽ സ്വയം മുങ്ങിക്കൊണ്ട് ദുഃസ്ഥിതിയിൽ നിന്നുള്ള മോചനം പ്രതീകാത്മകമായ ഒരു പുനർജ്ജനിയിലൂടെ അന്വേഷിക്കുകയാണ് എലിയറ്റ്. അവസാനഭാഗമായ ''ഇടിനാദം പറഞ്ഞത്'' ദാനം, ദയ, ദമനം എന്നിവയിലൂടെ (ദത്ത, ദയധ്വം, ദാമ്യത) തരിശുഭൂമിയിൽ നിന്നു മോചനത്തിന്റെ സാധ്യതയുണ്ടെന്നു സൂചിപ്പിക്കുന്നു.

മലയാളത്തിൽ 294 വരികളുള്ള ''കുരുക്ഷേത്ര''ത്തിൽ (ദൊരൈസ്വാമിയുടെ ഇംഗ്ലീഷ് വിവർത്തനത്തിൽ 473 വരികൾ) അഞ്ചുഖണ്ഡങ്ങളുണ്ടെങ്കിലും ''ദ് വേസ്റ്റ് ലാൻഡി''ലെപ്പോലെ ഇതിലെ ഖണ്ഡങ്ങൾക്ക് പ്രത്യേകപേരുകൾ നൽകിയിട്ടില്ല. ''ജീവിതപ്രേമതാരക''ത്തെ അഭിസംബോധന ചെയ്യുന്നരീതിയിലാണ് കവിത എഴുതപ്പെട്ടിട്ടുള്ളത്. ആദ്യഖണ്ഡം താരകത്തിന്റെ ശ്രദ്ധയെ ആൾത്തിരക്കാർന്ന ചന്തപോലുള്ള മനുഷ്യജീവിതത്തിലേക്കു ക്ഷണിക്കുന്നു; മതങ്ങൾപോലും ആശ്വാസമരുളാത്ത ഇവിടെ നിർവ്വികാരതയാണ് സ്ഥായിയായ ഭാവം. രണ്ടാംഖണ്ഡത്തിൽ കവിത ഒരു ഗ്രാമാന്തരീക്ഷത്തിലേക്കു മാറുന്നു; നേരത്തേ കണ്ടവരണ്ട നിർവ്വികാരതയ്ക്കു ബദലായി ഇവിടെ കാല്പനികതയുടെ പച്ചപ്പാർന്ന് ഗൃഹാതുരത്വം കലർന്ന സ്മരണകളാണ്. തത്ത്വജ്ഞാനികൾക്കുമാത്രം ഹൃദിസ്ഥമാക്കാൻ കഴിയുന്ന അനശ്വരസത്യങ്ങളിലേക്കാണ് മൂന്നാംഭാഗത്തിൽ പണിക്കർ നമ്മുടെ ശ്രദ്ധക്ഷണിക്കുന്നത്. നാലിൽ ഈ ദുരവസ്ഥയിൽ നിന്നുള്ള മോചനത്തിന്റെ വാതിലായി സ്വപ്നങ്ങളെ കാണുന്നു. വേദവാക്യങ്ങളുടെയും തത്ത്വചിന്തകളുടെയും നിരർത്ഥകതയെ ചൂണ്ടിക്കാട്ടുന്ന അവസാനഖണ്ഡം മനുഷ്യന് മോചനത്തിന്റെ പാത സ്വയം അറിയുന്നതുവഴി, മനുഷ്യത്വം വഴി മാത്രമേ ലഭിക്കൂ എന്ന് പ്രഖ്യാപിക്കുന്നു.

രണ്ടു കവിതകളെയും ഒരു സൂക്ഷ്മപഠനത്തിനു വിധേയമാക്കിയാൽ സമാനതകൾ വെറും ഉപരിപ്ളവങ്ങളാണെന്നു കാണാം. അതേസമയം ധ്വനിപാഠത്തിൽ (Sub-text) ഒളിഞ്ഞുകിടക്കുന്ന, കൂടുതൽ പ്രധാനമായ വ്യത്യാസങ്ങളാകട്ടെ, ഇരുകവിതകളെയും സ്വന്തവ്യക്തിത്വവും തനിമയുമുള്ള രണ്ടു സമാന്തരരേഖകൾ പോലെയാക്കുന്നു.

## 4

പ്രസിദ്ധീകൃതമായയുടനെ തന്നെ അതാതു ഭാഷകളിൽ നിരാകരണത്തിനും അപ്രീതിക്കും പാത്രമായ കവിതകളാണ് ''ദ് വേസ്റ്റ് ലാൻഡും'' ''കുരുക്ഷേത്ര''വും. ഒരു അമേരിക്കക്കാരൻ ഇംഗ്ലീഷ് ഭാഷയിലെഴുതിയ ഫ്രഞ്ച് കവിതയെന്നും അർത്ഥശൂന്യമായ ശബ്ദകോലാഹലമെന്നും മറ്റും ''ദ് വേസ്റ്റ് ലാൻഡ്'' വിമർശിക്കപ്പെട്ടു. ''കീഴ്പ്പുരിക വായനക്കാർക്ക്'' അരോചകമാകുമെന്ന് പറഞ്ഞ് മാതൃഭൂമിയുടെ പത്രാധിപരായിരുന്ന എൻ.വി. കൃഷ്ണവാര്യർ നിരാകരിച്ച കവിതയാണ് ''കുരുക്ഷേത്രം''. പിന്നീട് അതെഴുതിയ കവി ''മലയാള സാഹിത്യത്തിനെന്നല്ല, സമുദായത്തിനുപോലും ആപൽക്കാരിയാണെന്ന്'' വിമർശിക്കപ്പെട്ടതിനെപ്പറ്റി കെ.എസ് നാരായണപിള്ള ''ഒരു ഐതിഹാസിക ജീവചരിത്രം'' എന്ന ലേഖനത്തിൽ (കുരുക്ഷേത്രപഠനം, പു. 16) പരാമർശിക്കുന്നുണ്ട്. ഇത്തരത്തിൽ അതിനിശിതമായ വിമർശനത്തിനും പൊതുവിലുള്ള അപ്രീതിക്കും വിധേയമായതുകൂടാതെ രണ്ടുകവിതകൾ തമ്മിൽ മറ്റുവിധത്തിലും ചില സാമ്യങ്ങളുണ്ട്. രണ്ടിനും മറ്റു പല കൃതികളുമായുള്ള പാഠാന്തരബന്ധങ്ങളുണ്ട്. ഡാന്റേ, ബോദ്‌ലയർ, ഉപനിഷത്തുകൾ തുടങ്ങി പല സ്രോതസ്സുകളുമായുള്ള ബന്ധങ്ങൾ തരിശുഭൂമിക്കുള്ളപ്പോൾ ''കുരുക്ഷേത്രം'' ഹൈന്ദവേതിഹാസങ്ങളായ ''രാമായണം'', ''മഹാഭാരതം'' തുടങ്ങിയവയുമായി അഭേദ്യമാംവിധം ബന്ധപ്പെട്ടുകിടക്കുന്നു. പുരാതനവും സമകാലികവുമായ മിത്തുകളുടെ ഉപയോഗവും രണ്ടിലുമുണ്ട്. ജെസ്സി വെസ്റ്റൺന്റെ From Ritual to Romance, ഫ്രേസറുടെ The Golden Bough എന്നീ കൃതികളിൽ നിന്നെടുത്ത മിത്തുകളാണ് മുഖ്യമായും ''ദ് വേസ്റ്റ്‌ലാൻഡി''ലുള്ളത്. ''കുരുക്ഷേത്ര''ത്തിലെ മിത്തുകൾക്ക് അങ്ങനെയൊരു പ്രത്യേക ഉറവിടം പറയാനില്ല. രാമായണം, ഭാരതം എന്നിവ കൂടാതെ ഈഡിപ്പസ്, കാൽവരി, ഗാന്ധി എന്നിങ്ങനെ സമകാലികതയിലേക്ക് അവ നീളുന്നു. ഉദാത്തമായ കാവ്യശൈലിയിൽ വൃത്തഭേദങ്ങളോടെ എഴുതപ്പെട്ട ഈ കവിതകളിൽ പുരാതനത്വവും നവീനതയും ഒന്നിച്ചുചേരുന്നു.

## 5

ഉപരിപ്ളവമായ ഇത്തരം സാമ്യങ്ങൾ ഇരുകവിതകളും തമ്മിലുള്ള സമാന്തരതയെ ഉറപ്പിക്കുന്നു. എന്നാൽ ഇവയെ രണ്ടു വ്യത്യസ്ത കാവ്യശില്പങ്ങളാക്കുന്ന വ്യതിരിക്തതകളാകട്ടെ ഈ സാമ്യങ്ങളെക്കാൾ പ്രധാനവും ഗൗരവതരവുമാണ്. തങ്ങളുടെ കവിതകളെപ്പറ്റി കവികൾ തന്നെ പറഞ്ഞിട്ടുള്ള വസ്തുതകൾ, കവിതകളുടെ തലക്കെട്ടുകൾ, ആമുഖപദ്യങ്ങൾ, കവിതകളിലൂടെ വെളിവാകുന്ന ജീവിതവീക്ഷണങ്ങൾ എന്നിവ പരിശോധിച്ചാൽ അടിസ്ഥാനപരമായിത്തന്നെ വ്യത്യാസമുള്ള കവിതകളാണ് ''ദ് വേസ്റ്റ് ലാൻഡും'' ''കുരുക്ഷേത്ര''വും എന്നു മനസ്സിലാകും.

''ദ് വേസ്റ്റ്‌ലാൻഡി''ന്റെ ദുരൂഹമായ ആഴങ്ങളിലേക്കു കടന്നുചെല്ലാൻ പല നിരൂപകന്മാരും ശ്രമിച്ചിട്ടുണ്ട്. സാമൂഹിക സന്ദർഭത്തോടു നീതിപുലർത്തിക്കൊണ്ടുതന്നെ അനന്തകാലത്തേക്കുള്ള കവിയുടെ കാൽവയ്പാണതെന്നു ചിലർ പുകഴ്ത്തി. ആധുനികയുഗത്തിന്റെ ഇതിഹാസകവിതയെന്നും യുദ്ധക്കെടുതിയിൽ വരണ്ട സമൂഹത്തിലെ അനീതികളോടുള്ള എലിയറ്റിന്റെ കാവ്യാത്മകമായ പ്രതികരണമെന്നും മറ്റും അർത്ഥം വരുന്ന വ്യാഖ്യാനങ്ങൾ തരിശുഭൂമിക്കു ലഭിച്ചു. എന്നാൽ എലിയറ്റ് ''ദ് വേസ്റ്റ്‌ലാൻഡി''ന്റെ സൃഷ്ടിയെക്കുറിച്ച് ഇങ്ങനെ പറയുന്നു:

''സമകാലിക ജീവിത നിരൂപണമെന്നരീതിയിൽ എന്റെ കവിതയെ വ്യാഖ്യാനിച്ച് പല നിരൂപകരും എന്നെ ബഹുമാനിച്ചിട്ടുണ്ട്. സുപ്രധാനമായ ഒരു സാമൂഹിക വിമർശമായി ത്തന്നെ അവരതിനെ കാണുന്നു. എന്നാൽ എന്നെ സംബന്ധിച്ചിടത്തോളം ജീവിതത്തിനെതിരായ വ്യക്തിഗതവും തീരെ നിസ്സാരവുമായ ഒരു പരാതിയുടെ ആശ്വാസം മാത്രമായിരുന്നു അത്. വെറും താളാത്മകമായ മുറുമുറുക്കൽ മാത്രം.''

എലിയറ്റിന്റെ ഈ പരാമർശം ഗൗരവമായി എടുത്താലും ഇല്ലെങ്കിലും പണിക്കർ കുരുക്ഷേത്ര സൃഷ്ടിയെപ്പറ്റി പറയുന്നതിനോട് താരതമ്യപ്പെടുത്തിനോക്കുക രസകരമാണ്. ''കുരുക്ഷേത്രോപാഖ്യാനം'' എന്ന ഉപന്യാസത്തിൽ ''കുരുക്ഷേത്രം'' ജീവിതത്തോടുള്ള വ്യക്തിപരമായ വിദ്വേഷത്തിന്റെ സന്തതിയോ താളബോധമുള്ള പരാതിയോ അല്ലെന്ന് അദ്ദേഹം വ്യക്തമാക്കുന്നു. തിരുവനന്തപുരത്ത് മഹാത്മാഗാന്ധി കോളേജിൽ അധ്യാപകനായിരിക്കെ കുന്നിൻപുറത്ത് ആകാശത്തുതിളങ്ങുന്ന നക്ഷത്രത്തിനു കീഴിൽ ഒറ്റയ്ക്കു ചെലവിടുന്ന സായാഹ്നങ്ങളിൽ ഉദാത്തമായ ധർമ്മസങ്കടങ്ങൾ ഉത്തരമില്ലാത്ത ചോദ്യങ്ങളുടെ രൂപത്തിൽ മുന്നിൽ വന്നു ശ്വാസം മുട്ടിക്കുന്നതിനെപ്പറ്റി എഴുതിയിട്ട് അദ്ദേഹം തുടരുന്നു:

''ആറേഴുകൊല്ലം എന്നോടൊപ്പം ജീവിച്ചു വളർന്ന കവിതയാണ് ''കുരുക്ഷേത്രം''. അതിനിടയിൽ എന്തെല്ലാം കാര്യങ്ങളിലൂടെ ഞാൻ കടന്നുപോയി! എന്തെല്ലാം കാര്യങ്ങൾ എന്നിലൂടെ കടന്നുപോയി! ആദർശങ്ങൾക്കു വേണ്ടി ആളുകൾ മരിക്കുന്നു; കൊല്ലുന്നു. ആദർശങ്ങളെ കമ്പോളത്തിലും കടത്തിണ്ണയിലും വിറ്റുകാശാക്കി സുഖമന്വേഷിച്ചു നടക്കുന്നു..... നന്മയെപ്പറ്റിയും തിന്മയെപ്പറ്റിയും തീസിസും എതിർതീസിസും കൈമാറുന്നു. കക്ഷിമാറി കുക്ഷിനിറയ്ക്കുന്നു. എല്ലാം എന്റെ ബോധമണ്ഡലത്തിലും അബോധമണ്ഡലത്തിലും അനുരണനങ്ങളുണ്ടാക്കി...''

(കുരുക്ഷേത്രപഠനം പു.142–143)

ഈ അനുരണനങ്ങൾ സൃഷ്ടിച്ച കാവ്യാത്മക പ്രതികരണമായിരുന്നു ''കുരുക്ഷേത്രം''. വസ്തുനിഷ്ഠമായി ഈ രണ്ടു കവിതകളെയും സമീപിക്കുന്ന നിരൂപകർ രണ്ടു കവികൾ പറയുന്നതിനെയും മുഖവിലയ്ക്കെടുക്കണമെന്നില്ല. എന്നാൽ രണ്ടു വീക്ഷണകോണങ്ങളും തമ്മിലുള്ള വ്യത്യാസം അവഗണിക്കാവുന്നതല്ല; അവ വ്യത്യസ്ത ജീവിതവീക്ഷണങ്ങളിലേക്കുള്ള വഴിചൂണ്ടികളാണ്.

(തുടരും)

സ്റ്റാഫ് ലേഖകൻ



ഇസ്തവാൻ സാബോ

# അത്താഴവേളയിൽ ലഭിച്ച വെളിപാട്

ഒരു അത്താഴ സംഭാഷണത്തിന്റെ ഏതോ ഒരു തിരിവിൽവച്ചാണ് ഡേവിഡ് പുട്ട്നാം എന്ന സുഹൃത്ത് പെട്ടെന്ന് കിട്ടിയ ഒരു വെളിപാടിന്റെ കണ്ണാടിയെടുത്തു ഇസ്തവാൻ സാബോക്ക് നേരെ പിടിച്ചത്. ആ കണ്ണാടിയിൽ കിടന്നു തന്റെ ഹൃദയം തുടിക്കുന്നത് സാബോ കണ്ടു. അതിൽ നിന്നും വാർന്നുവീണ ചോര 'പാരീസ്' ഓപ്പറയുടെ സെറ്റുകളിലേക്ക് പടർന്നു കയറുന്നതും കണ്ടു. സാബോ ഡേവിഡ് പുട്ട്നാമിന്റെ കൈവിരൽ അമർത്തിപ്പിടിച്ചു-''ഞാൻ കരുതിയത് ഇതൊരു വേദനിപ്പിക്കുന്ന കഥയായി താങ്കൾക്ക് തോന്നുമെന്നായിരുന്നു....'' അതുകേട്ട് ഡേവിഡ് പുട്ട്നാം ഉറക്കെ ചിരിച്ചു. ചങ്ങാതിയുടെ ആ ചിരി അത്താഴത്തിനു കിട്ടിയ മറ്റൊരു ഹൃദ്യമായ വിഭവമായി സാബോക്ക് തോന്നി.

''താങ്കളുടെ 'പാരീസ് ഓപ്പറ' അനുഭവം രസകരമായ ഒരു സിനിമയ്ക്കുവേണ്ടുന്ന മെറ്റീരിയലാണ്. സാബോ നമുക്കത് സിനിമയാക്കാം. വേണ്ടുന്ന പണം ഞാൻ തന്നെ മുടക്കാം....'' ആ അത്താഴ സമയ വെളിപാടും അതിന്റെ അനുബന്ധംപോലെ വന്ന ധനസഹായവാഗ്ദാനവും ഒരു പാരീസ് നിശയുടെ വിഭ്രാന്തിയാണോയെന്നു സംശയിച്ചുനിൽക്കേ ഡേവിഡ് പുട്ട്നാം ധൈര്യം നൽകി- ''സാബോ ഇതൊരു അസാധാരണമായ സിനിമയാകാൻ പോകുകയാണ്. എന്റെ വാക്കുകൾ താങ്കൾക്ക് വിശ്വസിക്കാം....''

ലോക സിനിമയ്ക്ക് തന്റേതായ സൗന്ദര്യവിചാരങ്ങൾ സമർപ്പിച്ച ഇസ്തവാൻ സാബോയുടെ ഏറ്റവും പുതിയ ചിത്രമായ 'മീറ്റിങ്ങ് വീനസിൽ സാബോയുടെ അനുഭവത്തിലേക്ക് ഹൃദ്യമായി നിവേശിക്കപ്പെടുന്ന മനോഹരമായ ഒരു പ്രണയകഥയുമുണ്ട്. നാസി അധിനിവേശ ഹങ്കറി അനുഭവിച്ച 'പീഡനത്തിന്റെ ഉൾത്താപം സാബോ' തന്റെ ഫിലിം ക്ളാസിക്കായ 'മെഫിസ്റ്റോ' യിൽ സൃഷ്ടിച്ചത് പ്രശസ്തനായ ഒരു ഓപ്പറ നടന്റെ സ്വകാര്യജീവിതരേഖകളെ പിൻതുടർന്നുകൊണ്ടായിരുന്നുവല്ലോ. മെഫിസ്റ്റോയായി അഭിനയിക്കുന്ന നടൻ ആ കഥാപാത്ര സ്വഭാവത്തെ തന്റെ ജീവിതവിജയത്തിനുവേണ്ടി സ്വീകരിക്കുകയും ഹങ്കറിയെ കീഴടക്കിയ പുതിയ സാത്താൻമാരുടെ അരുളപ്പാടുകൾക്കൊപ്പം ചുവടുവയ്ക്കുകയും ഒടുവിൽ അപമാനിതനായി തിരസ്ക്കരിക്കപ്പെടുകയും ചെയ്യുന്ന കഥയുടെ ജീവപരാഗം സത്യസന്ധമായ ജീവിതനിരീക്ഷണവും ചരിത്ര ബോധവുമാണ്. തന്റെ പുതിയ ചിത്രമായ 'മീറ്റിങ്ങ് വീനസി'ൽ സാബോ സ്വീകരിച്ചിരിക്കുന്ന രചനാ സങ്കേതം 'മെഫിസ്റ്റോ'യെ ഓർമ്മിപ്പിക്കുന്നതാണെങ്കിലും ശൈലി കുറെക്കൂടി ആർദ്രമാണ്. അതിനു കാരണം ഉൾത്തുടിപ്പുപോലെ നിൽക്കുന്ന പ്രണയകഥ തന്നെയാണ്.

**ഡേവിഡ് പുട്ട്നാം എന്ന സുഹൃത്ത് നൽകിയ വെളിപാടിന്റെ വരലമർത്തൽ ഇല്ലായിരുന്നുവെങ്കിൽ തന്റെ ജീവിതാബദ്ധങ്ങളിലൊന്നായി കരുതി വിസ്മൃതിയിലേക്ക് തള്ളിക്കളയുമായിരുന്ന അനുഭവത്തെ ഉൾക്കാഴ്ച നിറഞ്ഞ ഒരു ചലച്ചിത്രസമീപനത്തിലൂടെ സാബോ നിസ്തുലമാക്കുകയാണ് മീറ്റിങ്ങ് വീനസിൽ. 1984-ലാണ് സാബോയെ വിവാദത്തിൽ ബന്ധനസ്ഥനാക്കിയ സംഭവം നടന്നത്. പാരീസ് ഒപ്പറയിൽ വാഗ്നറുടെ ടാൻഹാസർ സംവിധാനം ചെയ്യാൻ ചലച്ചിത്ര പ്രതിഭയായ ഇസ്തവാൻ സാബോ ക്ഷണിക്കപ്പെട്ടു. ഓപ്പറ സംവിധാനം ചെയ്യാനെത്തുന്ന ആദ്യത്തെ സംവിധായകനൊന്നുമല്ല സാബോ.**

ഉണ്ടായിരുന്നു.

ശങ്കരാ!

ആദ്യദർശനം അവസാനവുമാകുന്നു. പിതൃദർശനം മൃത്യുദർശനമാകുന്നു. സൃഷ്ടാവിനെ മുഖാമുഖം കാണുമ്പോൾ മൃത്യു വെത്തുന്നു.

സ്വസ്ഥമായിരിക്കൂ മകനെ. ഗോളങ്ങളിൽ ചരിക്കുന്ന പിതൃക്കളെ അറിയൂ. അവർ ഇരുകയ്യും നീട്ടി അനുഗ്രഹിക്കുന്നതു കണ്ടില്ലേ?

എത്രകാലായി കാത്തിരിക്ക്ണു.

തേതിയല്ലേ അത്. തേതീ ഞാൻ വന്നു.

നമ്മുടെ മകൻ.

ഉണ്ണി ഇവിടെയുണ്ട്. അതൊരു സ്വപ്നം കൂടിയല്ലായിരുന്നു.

കുഞ്ഞു.

അമ്മേ. മുത്തശ്ശൻ.

കുഞ്ഞു. അച്ഛനെ കണ്ടില്ലേ?

കണ്ണു കനംതൂങ്ങുന്നു. നെഞ്ചത്ത് ഹിമശിഖരം അടർന്നുവീണപോലെ. അഗാധമായ നീലാകർഷണം. ഓടക്കുഴലിന്റെ നാളത്തിലെ പ്രപഞ്ചവേഗതയെ തോല്പിക്കുന്ന മുങ്ങാംകുളി. കൃഷ്ണാ. അവിടുന്നെങ്ങോട്ടാണ് വലിച്ചടുപ്പിക്കുന്നത്. ഈ തീവ്രവേഗം. പഞ്ചപ്രാണനെ കുളുർപ്പിക്കുന്ന നീരാഞ്ജനം. സർവ്വമറിയുന്ന തെളിമ. മഹാദേവ. വേദനയില്ല, ഉൽക്കണ്ഠയില്ല. സർവം ശാന്തം. ശാന്തം. ശാ-

ഈ മടിയിൽ തലവെച്ചുകൊള്ളൂ മകനേ. ഇടത്തുമടിയിൽ തലവരുമാറുകിടത്തി ദാനവും മുഹൂർത്തവും ചെയ്ത് സ്വർണ്ണമരച്ചതേനും നെയ്യും കൂടി വെച്ചിരിക്കുന്നത് സ്വർണ്ണത്തോടുകൂടി ബാലന്റെ വായിൽ കൊടുക്കൂ.

മകനെ, ഇതു കഴിക്കൂ.

ജാതേസുതേതദ്വദനം നിരീക്ഷ്യ എന്നു വചനമുണ്ടാകയാൽ

അനന്തരം പേരു സങ്കല്പിച്ച് മൂന്നു പ്രാവശ്യം ഘ്രാണിച്ച്.

ശങ്കരാ!

അച്ഛാ! അവിടുന്നുവന്നു.

ഇതാ ഈ ഭാണ്ഡം, ഈ വടി, ഈ വസ്ത്രങ്ങൾ, അവിടുന്നു സ്വീകരിച്ചാലും യാത്രാദാനമായി.

ആയുഷപ്രാണം സന്തനുസന്തനു:

മഹാദേവ! ആ മുഖം. ഒരു തവണ.

ഒരിക്കൽ മാത്രം. അമ്മേ-

കുഞ്ഞു. അച്ഛനെ കണ്ടില്ലേ!

ഉവ്വ്!

ഞാനെഴുന്നേൽക്കട്ടെ. വേണ്ട. കയ്യ് പിടിക്കണ്ട. ചെറിയ ഒരു മയക്കം. തലതിരിച്ചിൽ. സാരംല്യ. ഇതാ... അവിടുന്നനുഗ്രഹിക്കൂ... ഞാനൊന്നു നിവർന്നു നിൽക്കട്ടെ. അവസാനമായി.

മഹാദേവന്റെ കടുന്തുടി നെഞ്ചിൽ തപ്പുകൊട്ടുന്നു.

ഞാനൊന്നു നേരെ നിക്കട്ടെ. അവിടുന്നടുത്തുവരൂ. ഞാനാമുഖമൊന്നു കാണട്ടെ. ഒന്നുകൂടി. ഒന്നുകൂടി. അടുത്ത്. അ...അ.

ഓശങ്കർ-

അച്ഛാ. ധ്രുവാസി.

(അവസാനിച്ചു)

9-ാം പേജിൽ നിന്നും തുടർച്ച

സ്പീക്കറുടെ പങ്ക് നിർണ്ണായകമാണെന്ന ധാരണയും, അത് ഒരു പദവിയിൽ ഉപരിയായി ഒരു സ്ഥാപനമാണെന്ന വിശ്വാസവുമാണ് ഇതിന് ആധാരം. ഉന്നതമായ ഈ കാഴ്പ്പാടിന്റെ പ്രായോഗികാവിഷ്ക്കാരമാണ്, സ്പീക്കർസ്ഥാനം ഏൽക്കുന്ന വ്യക്തി രാഷ്ട്രീയ സ്ഥാനങ്ങൾ രാജിവയ്ക്കുന്നതും, വരുംകാലങ്ങളിൽ ജനവിധി തേടുമ്പോൾ എതിരില്ലാതെ **തിരഞ്ഞെടുക്കപ്പെടുന്നതും, ഒരിക്കൽ സ്പീക്കറാ**യിരുന്ന വ്യക്തിയെ തൽസ്ഥാനത്ത് വീണ്ടും തുടരാൻ അനുവദിക്കുന്നതും. ഇന്ന് ഇതൊരു രൂഢമൂലമായ സ്വാധീനമായി മാറിയിരിക്കുന്നു. ഇതിൽനിന്ന് വ്യതിരിക്തമായി, നമ്മുടെ രാജ്യത്ത് ഇന്നും ഇവ വചനങ്ങളുടെ വളപ്പിൽ ഒതുങ്ങിക്കഴിയുന്നു. ഇതിന് പര്യാപ്തമായ രാഷ്ട്രീയ സാഹചര്യവും മാമൂലുകളും ഇനിയും വളർന്ന് ശക്തിപ്രാപിക്കേണ്ടിയിരിക്കുന്നു. രാഷ്ട്രീയ കക്ഷിയിലെ അംഗത്വം രാജിവയ്ക്കണമെങ്കിൽ, തന്റെ രാഷ്ട്രീയ ഭാവിയെക്കുറിച്ച് ഉറപ്പ് ലഭിക്കണമെന്നു പറഞ്ഞ ഇന്ത്യൻ സ്പീക്കറും, ഭാവി എന്തുതന്നെ ആയാലും, സ്പീക്കർ പദവി ഏൽക്കുന്ന നാൾ താൻ രാഷ്ട്രീയാംഗത്വം വലിച്ചെറിയുമെന്നു പറഞ്ഞ ബ്രിട്ടീഷ് സ്പീക്കറും തമ്മിലുള്ള അന്തരം വിരൽ ചൂണ്ടുന്നത് ഇതിലേക്കാണ്.

ഇന്ത്യൻ ചുററുപാടിൽ സ്പീക്കർ പദവിയെ കക്ഷിരാഷ്ട്രീയത്തിന്റെ അക്ഷപടത്തിൽ നിന്ന് മാററിനിർത്തി യുക്തിവിചാരം ചെയ്യാൻ ബുദ്ധിമുട്ടാണ്. അഗണ്യമായ അപവാദങ്ങൾക്ക് പഴുത് നീക്കിവച്ചാൽ ഇതാണ് സാമാന്യതത്വം. സ്പീക്കർ പദവി അലങ്കരിക്കുന്ന വ്യക്തിക്ക് (അദ്ദേഹം എത്രതന്നെ പരിപക്വമതിയാണെങ്കിലും) തന്നിൽ നിക്ഷിപ്തമായിരിക്കുന്ന ധർമ്മം നിഷ്പക്ഷതയോടെ നിർവഹിക്കുക എന്നത് ദുർഗ്ഗപഥം തന്നെ. നാളിതുവരെ ആകെ നാല് സ്പീക്കർമാരാണ് തങ്ങളുടെ പാർട്ടി അംഗത്വം രാജിവയ്ക്കാനുള്ള സന്മനസ്സ് കാണിച്ചത്—വിത്തൽഭായ് പട്ടേൽ (1927), ഷൺമുഖച്ചെട്ടി, നീലം സഞ്ജീവറെഡ്ഡി (1967), ജി.എസ്.ധില്ലൻ (1969). ഇവരിൽ സഞ്ജീവറെഡ്ഡി 1977-ൽ രണ്ടാമത് ഒരുതവണകൂടി സ്പീക്കറായപ്പോൾ ഈ സാഹസത്തിന് മുതിർന്നില്ലെന്നത് ശ്രദ്ധേയമാണ്. ജനവിധി തേടുന്ന സ്പീക്കറെ എതിരില്ലാതെ തിരഞ്ഞെടുക്കുന്ന കീഴ്വഴക്കവും നമ്മുടെ രാജ്യത്തില്ല. വിത്തൽഭായ് പട്ടേൽ മാത്രമാണ് ഇതിനപവാദം (1929-ൽ അദ്ദേഹം എതിരില്ലാതെ തിരഞ്ഞെടുക്കപ്പെട്ടിരുന്നു). ഇത് എന്തുകൊണ്ടോ ഒരിക്കൽക്കൂടി ആവർത്തിക്കുവാൻ ആരും തുനിഞ്ഞ് കണ്ടില്ല. അതുപോലെതന്നെ നമുക്ക് അന്യമായ ഒന്നാണ് നിലവിലിരിക്കുന്ന സ്പീക്കറെ വീണ്ടും ആ പദവിയിൽ തുടരാൻ അനുവദിക്കുന്നതും.

ഇത്തരം ദുർനിമിത്തങ്ങളിൽപ്പെട്ട് സ്പീക്കർ പദവി രാഷ്ട്രീയവൽക്കരിക്കുവാൻ ഇടയായി. മറേറതൊരു ശരാശരി രാഷ്ട്രീയക്കാരനേയും പോലെ, സ്പീക്കർക്കും രാഷ്ട്രീയത്തിൽ പിടിച്ചുനിൽക്കുവാനും, അധികാരത്തിന്റെ ശിഖരപഥങ്ങൾ ചവിട്ടിക്കയറുവാനും തന്റെ തൂണീരത്തിലെ അവസാന അസ്ത്രവും പ്രയോഗിക്കേണ്ടിവരുന്നു. ഇക്കൂട്ടരിൽ പലരും പിൽക്കാലത്ത് മന്ത്രിമാരും, ഗവർണ്ണർമാരുമൊക്കെ ആയതും, ഇത്തരം വമ്പൻ സ്ഥാനമാനങ്ങൾ തരപ്പെടാത്തിടത്ത് പാഥേയത്തിന് വകനൽകുന്ന അനേകം ചെറുപദവികളിൽ കടന്നുകൂടിയതും ഈ സാമർത്ഥ്യത്തിന്റെ പിൻബലത്താൽ ആണെന്നു വേണം കരുതുവാൻ. ഇതിന് രാഷ്ട്രീയക്കാരുടെ ആർജ്ജവമുള്ള ഔദാര്യവും അത്യന്താപേക്ഷിതമാണ്. ഈ ലാഭനഷ്ട കണക്കുകൂട്ടലുകൾ സ്പീക്കറെ ഭരണകക്ഷിയുമായി പലപ്പോഴും സഹകരിച്ച് പ്രവർത്തിക്കുവാൻ പ്രേരിതനാക്കുന്നു. ഇതോടെ ഇക്കൂട്ടർ (ഭരണകക്ഷി അംഗങ്ങൾ) സ്വന്തക്കാരും, 'കൂടുതൽ സമന്മാരു'മൊക്കെ ആയിത്തീരുന്നു. സ്പീക്കർ പദവിയെ ഇകഴ്ത്തി കാണുകയല്ല ഇവിടെ. മറിച്ച് ഒരു ഇന്ത്യൻ യാഥാർത്ഥ്യം ചൂണ്ടിക്കാണിച്ചെന്ന് മാത്രം. ഇത്തരുണത്തിലാണ് കൂറുമാററംപോലെ വളരെ പ്രാധാന്യം അർഹിക്കുന്ന ഒരു കാര്യത്തിന്റെ അന്തിമ വിധികർത്താവായി സ്പീക്കറെ നിയോഗിക്കുന്നതിലെ അപകടം ബോദ്ധ്യമാവുന്നത്. കക്ഷിരാഷ്ട്രീയത്തിന്റെ സങ്കുചിത പക്ഷപാതങ്ങൾ കാഴ്ചപ്പാടിന്റെ സമഗ്രതയെ വികലമാക്കുന്നതും തീരുമാനങ്ങളിൽ രാഷ്ട്രീയം കലർത്തുന്നതും ഇവിടെ സ്വാഭാവികമാണ്. ഇത് അനേകം പുത്തൻ സമസ്യകൾക്ക് പടിതുറന്ന് കൊടുക്കുന്നു.

മുകളിൽപ്പറഞ്ഞ വസ്തുതകൾ കണക്കിലെടുത്തുകൊണ്ടാണ് ജനതാഭരണകാലത്ത്, നിയമം പ്രാവർത്തികമാക്കാനുള്ള പ്രാഥമിക ചുമതല തിരഞ്ഞെടുപ്പ് കമ്മിഷനെ ഏല്പിക്കുവാനും, അതിൻമേൽ അന്തിമമായി തീർപ്പ് കല്പിക്കാനുള്ള അവകാശം കോടതികൾക്ക് നൽകുവാനും നീക്കം നടത്തിയത്. ഇതിന്റെ യുക്തി നിലവിലിരിക്കുന്ന നിയമത്തിന്റെ പ്രയോക്താക്കൾക്ക് പൊരുളാകാതെ പോയത് അത്ഭുതം തന്നെ. ഇതിന്റെ കാരണങ്ങളെക്കുറിച്ച് ഇനി മസ്തിഷ്ക്കം ഉരുക്കി ആലോചിച്ചിട്ട് കാര്യമില്ല. കാരണം കോടതി വിധിയിലൂടെ പ്രശ്നം താൽക്കാലികമായി പരിഹരിക്കപ്പെട്ടിരിക്കുന്നു. എന്നാൽ രാഷ്ട്രീയപ്പാർട്ടികൾ ഇതിനോട് എങ്ങനെ പ്രതികരിക്കുമെന്നത് ഒരു പ്രശ്നമായി അവശേഷിക്കുന്നു. ഇതിനെ ഒരു ദുർനിമിത്തമായിക്കണ്ട് അയഥാർത്ഥമാനം നൽകാതെ, അത് പരിഹരിക്കുവാൻ ഉതകുന്ന മാർഗ്ഗങ്ങളെക്കുറിച്ച് (ഭരണഘടനാ ഭേദഗതി വഴി കോടതിവിധിയെ മറികടക്കുന്നതൊഴിച്ചുള്ള മാർഗ്ഗങ്ങൾ) അന്വേഷണം തുടങ്ങുകയാണ് വേണ്ടത്. മറിച്ചാകുന്നര പ്രശ്നത്തെ, അതിന്റെ പരമാർത്ഥിക തലംവിട്ട്, കേവലം സ്ഥൂലവും ബാഹ്യവുമായ തലങ്ങളിലേക്ക് ആനയിക്കുകയാവും ഫലം. **ഒരു കണക്കിന് കഴിഞ്ഞ അർദ്ധ ശതാബ്ദ**മായി നാം ചെയ്തുപോരുന്നതും ഇത്തരം കാര്യങ്ങളാണ്. പക്ഷേ ഇനിയും അതിനെ മൂഢമായി പിൻപററുന്നത്, ഇപ്പോൾത്തന്നെ എമ്പാടും തുരുമ്പിച്ച, നമ്മുടെ ജനാധിപത്യത്തിന്റെ പിണ്ഡംവയ്ക്കാനേ ഉതകൂ.

# സാഹിത്യസമാന്തരത

ജി. ഭഗവതി

(കഴിഞ്ഞ ലക്കത്തിൽ നിന്നും തുടർച്ച)



ഇരു കവിതകൾക്കും മൗലികത നൽകുന്ന അടിസ്ഥാന വ്യത്യാസം കവിതകളുടെ കാവ്യ നാമങ്ങളിൽത്തന്നെ കാണാം. ജെസ്സി വെസ്റ്റൺന്റെ From Ritual to Romance എന്ന കൃതിയിലെ ''ഫിഷർ കിംഗി''ന്റെ കഥയിൽ നിന്നു പ്രചോദനമുൾക്കൊണ്ട് എലിയറ്റ് തന്റെ കവിതയ്ക്ക് ''ദ് വേസ്റ്റ് ലാൻഡ്'' എന്നുപേരു നൽകി. ശാപഗ്രസ്തനായി പുരുഷത്വം നഷ്ടപ്പെട്ട ഫിഷർ കിംഗിന്റെ രാജ്യം അയാളെപ്പോലെ വന്ധ്യമായും ശുഷ്ക്കമായും തീർന്ന് ശാപമോചനം കാത്തുകിടക്കുന്ന അവസ്ഥ ആധുനിക യൂറോപ്പിന്റെ ദുരവസ്ഥ പ്രതിഫലിപ്പിക്കുന്ന objective correlative ആണെന്ന് നിരൂപകരെഴുതി. മൃതാവസ്ഥയിലുള്ള, പാറമാത്രം നിറഞ്ഞ, ''നിശ്ശബ്ദത പോലുമില്ലാത്ത'' തരിശുഭൂമിയെ കർമ്മക്ഷേത്രമായ കുരുക്ഷേത്രവുമായി ഉപമിക്കാൻ ഏറ്റവും വലിയ ''അനുകരണാന്വേഷി''യായ നിരൂപകനുപോലും കഴിയുകയില്ല. പുരാണേതിഹാസങ്ങൾ കവിയിൽ ചെലുത്തിയിട്ടുള്ള സ്വാധീനമാണ് ''കുരുക്ഷേത്രം'' എന്ന കാവ്യനാമത്തിൽ തെളിയുന്നത്. ധർമ്മാധർമ്മങ്ങൾ തമ്മിലുള്ള സംഘട്ടനരംഗമായ കുരുക്ഷേത്രം കർമ്മത്തിന്റെ, പ്രവൃത്തിയുടെ ശാശ്വത സ്ഥാനഭൂമിയാണ്. എന്നാൽ തരിശുഭൂമികളിൽ ഒന്നും സംഭവിക്കാറില്ല.

''കുരുക്ഷേത്ര''ത്തിന്റെ ആമുഖപദ്യം ''മഹാഭാരത''ത്തിലെ ''ഭഗവദ്ഗീത''യിൽ നിന്ന് എടുത്തിട്ടുള്ളതാണ്.

> ധർമ്മക്ഷേത്രേ കുരുക്ഷേത്രേ
> സമവേതാ യുയുത്സവ:
> മാമകാ: പാണ്ഡവാശ്ചൈവ
> കിമ കുർവത സഞ്ജയ!

ഇന്നമാ അന്ധനായ ധൃതരാഷ്ട്രരുടെ നിസ്സഹായമായ ജിജ്ഞാസ നിറഞ്ഞ ഈ ചോദ്യം ഉൾക്കാഴ്ച സിദ്ധിച്ച സഞ്ജയനോടാണ്. സഞ്ജയനിലെ ഉൾക്കാഴ്ചയും ധൃതരാഷ്ട്രരുടെ അന്ധതയും ഒന്നിച്ചുചേർന്നതാണ് ''ദ് വേസ്റ്റ്ലാൻഡി''ലെ മുഖ്യകാവ്യപാത്രമായ തൈറീസിയസ്. തീബ്സിലെ പ്രവാചകനായിരുന്ന യുവതൈറീസിയസ് ഒരിക്കൽ അഥീനാ ദേവി നഗ്നയായി സ്നാനം ചെയ്യുന്നത് ഒളിഞ്ഞുനോക്കുകയാൽ ദേവീശാപം മൂലം അന്ധനായി ഭവിച്ചുവെന്നും പിന്നീട് ഉൾക്കാഴ്ചയും ഭവിഷ്യത്ജ്ഞാനവും ശാപമോക്ഷമായി ദേവി നൽകിയെന്നും ഒരു കഥപറയുന്നു. മറ്റൊരു കഥയിൽ സ്ത്രീക്കാണോ പുരുഷനാണോ കൂടുതൽ രതിസുഖം എന്ന ജൂപ്പിറ്റർ—ജൂണോ തർക്കത്തിന് സ്ത്രീക്കാണ് എന്നുത്തരം നൽകുക നിമിത്തം തൈറീസിയസ് ജൂണോയുടെ [illegible] പാത്രമായെന്നും ദേവി ശപിച്ച് അന്ധനാക്കിയെന്നും പറയുന്നു. അനശ്വരതയും ഉൾക്കാഴ്ചയും നൽകി ജൂപ്പിറ്റർ ദേവൻ പകരം അനുഗ്രഹിച്ചുവത്രേ. ഇണചേരുന്ന പാമ്പുകളെ ശല്യപ്പെടുത്തിയതിനാൽ അവ ശപിച്ച് തൈറീസിയസിനെ പെണ്ണാക്കി മാറ്റിയെന്നും ഏഴുവർഷങ്ങൾക്കുശേഷം വീണ്ടും ഇണചേർന്ന പാമ്പുകളെ ശല്യം ചെയ്ത് പുരുഷനായി മാറാനുള്ള ശാപം (ശാപമോക്ഷം) ഏറ്റുവാങ്ങിയെന്നും കഥയുണ്ട്. അന്ധനായും ഉൾക്കാഴ്ചയുള്ളവനായും സ്ത്രീയായും പുരുഷനായും അനശ്വരതയുടെ ശാപം പേറിയലയുന്ന വൃദ്ധനായും ജീവിതം സമഗ്രമായി കണ്ടറിഞ്ഞനുഭവിച്ചയാളാണ് എലിയറ്റിന്റെ തൈറീസിയസ്. തരിശുഭൂമിയിലെ ഓരോ അനുഭവത്തിലൂടെയും കടന്നുപോയവനും ഓരോ അനുഭവത്തിന്റെയും മൂകസാക്ഷിയുമാണ് ആഖ്യാതാവുകൂടിയായ ഈ ''അന്ധനെങ്കിലും ഇരു ജന്മമദ്ധ്യേ തുടിച്ചുകൊണ്ട് ചുളുങ്ങിയ പെൺമുലകളുള്ള വൃദ്ധൻ''. ''കുരുക്ഷേത്ര''ത്തിലെ കാവ്യതന്തുവുമായി ഈരീതിയിൽ സമഗ്രമായി ഇഴുകിച്ചേരാത്ത അന്ധനായ ധൃതരാഷ്ട്രർ കവിതയുടെ വാതിൽ തുറക്കുന്നൊരു ദ്വാരപാലകന്റെ കൃത്യമേ നിർവ്വഹിക്കുന്നുള്ളൂ. സഞ്ജയന്റെ ഭാഗം സ്വയം ഏറ്റെടുക്കുന്ന കവി ആളുതിക്കിത്തിരക്കുന്ന ചന്തപോലുള്ള ആധുനികജീവിത കുരുക്ഷേത്രത്തിലെ ദൃശ്യങ്ങൾ ഒന്നൊന്നായി ധൃതരാഷ്ട്രർക്ക് വർണ്ണിച്ചുകൊടുക്കുന്നു. അറിയാനുള്ള ആഗ്രഹം, ജിജ്ഞാസ, ജീവിതത്തിന്റെ നാമ്പാണ്. ''കുരുക്ഷേത്ര''ത്തിലുടനീളം തെളിഞ്ഞുകാണുന്ന വികാരം ജീവിതപ്രേമമാണ്.

എന്നാൽ എലിയറ്റ് ആമുഖപദമായി തിരഞ്ഞെടുത്ത ഭാഗം മരണമോഹത്തെയാണ് കാണിക്കുന്നത്. പെട്രോണിയസിന്റെ സറ്റിറിക്കോൺ 48-ാം അധ്യായത്തിൽ കുടിയനായ ട്രൈമാൽകിയോ ഭൂതകാലത്തെ പരിഹസിച്ചുകൊണ്ടുപറയുന്ന വരികളാണിവ. ഗ്രീസിലെ സ്ത്രീ പ്രവാചകരായിരുന്നു സിബിലുകൾ. ക്യൂമിയിലെ സിബിൽ അപ്പോളോദേവന് പ്രിയങ്കരിയായിരുന്നു. ദേവൻ അവൾക്ക് അനശ്വരതനൽകി, അനുഗ്രഹിച്ചുവെങ്കിലും നിത്യയൗവ്വനം നൽകിയില്ല. കാലം കടന്നുപോയപ്പോൾ വൃദ്ധയും അവശയുമായി ഉണങ്ങിവരണ്ട് ഒരു കൂട്ടിലൊതുക്കാവുന്ന വണ്ണം ചുരുങ്ങിപ്പോയ അവൾക്ക് ജീവിതം ഭാരമായി. മരണത്തിനുവേണ്ടി കൊതിച്ചുകൊണ്ടുകഴിയുന്ന അവളെക്കുറിച്ചാണ് ''ദ് വേസ്റ്റ്ലാൻഡി''ലെ ആമുഖപദ്യം:

> ''കൂട്ടിൽ തൂങ്ങിക്കിടക്കുന്ന ക്യൂമിയിലെ
> സിബിലിനെ
> ഒരിക്കൽ ഞാൻ ഈ കണ്ണുകൊണ്ടു
> കണ്ടിട്ടുണ്ട്.
> അവളുടെ ശിഷ്യഗണം ചോദിച്ചു:
> ''നിനക്കെന്തുവേണം?''
> അവൾ പറഞ്ഞു: ''എനിക്കു മരിച്ചാൽ
> കൊള്ളാം.''

(''തരിശുഭൂമി,'' അയ്യപ്പപ്പണിക്കരുടെ വിവർത്തനങ്ങൾ, പു: 37)

റവറും തരിശുഭൂമിയായി മാറിയ ആധുനിക ലോകത്തിൽ കഴിച്ചുകൂട്ടുന്നതിനെക്കാൾ അഭികാമ്യം മരണമാണെന്ന ധ്വനി ശ്രദ്ധേയം. ഈ ധ്വനിയാണ് എലിയറ്റിന്റെ കവിതയിൽ ഉടനീളം മുഴങ്ങുന്നത്. പണിക്കരുടെ കവിതയിൽ കാണുന്ന ജീവിതത്വര ഇവിടെ അശേഷമില്ല. തരിശുഭൂമിയിലെ ഉഷ്ണച്ചൂടിൽ നിന്നു രക്ഷതേടുന്ന എലിയറ്റിന്റെ കണ്ണുകൾ പൗരസ്ത്യഭൂമിയിലേക്ക്, ഉപനിഷത്തുകൾ നിർദ്ദേശിക്കുന്ന പ്രതിവിധികളിലേക്ക്, ആണുമടങ്ങുന്നത്. പുരാണോപനിഷത്തുകളിൽ വളർന്ന പണിക്കർ പ്രതിവിധി തേടി മനുഷ്യമനസ്സാകുന്ന കുരുക്ഷേത്രത്തിലേക്കു തിരിയുന്നു. ''ദത്ത, ദയധ്വം, ദാമ്യത'' എന്ന ഉപനിഷദ് വാക്കുകളിൽ എലിയറ്റ് മോചനമാർഗ്ഗം കാണുമ്പോൾ ''കാണിനേരം മനുഷ്യരാമെങ്കിൽ'' അതുതന്നെയാണ് ഏറ്റവും സുഗമമായ മോചനമാർഗ്ഗമെന്ന് പണിക്കർ ''കുരുക്ഷേത്ര''ത്തിന്റെ അന്ത്യത്തിൽ സൂചിപ്പിക്കുന്നു. മതപരമോ അല്ലാത്തതോ ആയ ഒരു പ്രത്യയശാസ്ത്രത്തിനോടുമല്ല, സ്വന്തം മനസ്സാക്ഷിയോടാണ് മനുഷ്യന് കടപ്പാടു വേണ്ടത്. ഇടിനാദം പറഞ്ഞതായാൽപ്പോലും ഗുളികപ്രായത്തിലുള്ള പ്രതിവിധി ഫോർമുലകൾ ''കുരുക്ഷേത്ര''ത്തിലെ ആഖ്യാതാവിനു സ്വീകാര്യമല്ല.

> ''നീതിക്കുവേണ്ടിക്കരഞ്ഞുഴന്നീടവേ
> ഗീത ചൊല്ലിക്കേട്ടൊരർജ്ജുനനല്ല ഞാൻ.
> വീണ്ടുമീ മന്നിൽ മുളച്ചുവളർന്നോരു
> വേദന കെട്ടിയ കൊച്ചുകൂടാണു ഞാൻ.''

ഉപനിഷദ് സൂക്തങ്ങൾ തൈറീസിയസിന്റെ വിഷമാവസ്ഥയ്ക്കു പരിഹാരമായേക്കാം; പക്ഷേ ഭഗവദ്ഗീതാ സൂക്തങ്ങൾ കുരുക്ഷേത്രത്തിലെ ആഖ്യാതാവിന് പ്രശ്നോപാധികളാകുന്നില്ല.

ആഖ്യാതാവല്ലാതെ ''കുരുക്ഷേത്ര''ത്തിൽ മറ്റു കഥാപാത്രങ്ങളില്ല. ''ദ് വേസ്റ്റ് ലാൻഡി''ലാകട്ടെ തൈറീസിയസിനു പുറമേ മറി, ഹയസിന്തപ്പെണ്ണ്, മാഡം സൊസോസ്ട്രിസ്, മിസിസ് ഇകിറ്റോൺ, സ്റ്റെറ്റ്സൻ, ലില്ലിന്റെ സ്നേഹിത, മിസിസ് പോർട്ടർ, ഗുമസ്തൻ, ടൈപ്പിസ്റ്റ്, ഫ്ളീബസ് തുടങ്ങി പല കഥാപാത്രങ്ങളെയും എലിയറ്റ് ഒബ്ജക്ടീവ് കോറിലേറ്റീവായി ഉപയോഗിച്ചിരിക്കുന്നു. അഞ്ചു ഖണ്ഡങ്ങളുണ്ടെങ്കിലും ഘടനാപരമായ ഒരേകത ''കുരുക്ഷേത്ര''ത്തിനുണ്ട്. അതേസമയം ''ദ് വേസ്റ്റ് ലാൻഡി''ന്റെ അഞ്ചു ഭാഗങ്ങളും തരിശുഭൂമിയിലെ അഞ്ചു പാറക്കല്ലുകൾപോലെ ദൃഢമായി വേർപെട്ടു നിൽക്കുന്നു. ആത്മീയവും ആധ്യാത്മികവുമായ വരൾച്ചയെ അടിച്ചേൽപ്പിക്കുന്ന യുദ്ധക്കെടുതിയിലൂടെ കടന്നുപോയ കവിമനസ്സിന്റെ തൂലിക തരിശുഭൂമിയെ തന്റെ ''വൈയക്തികവിലാപ''ത്തിന്റെ രംഗമാക്കി

തിരഞ്ഞെടുത്തത് യാദൃച്ഛികമല്ലാത്തതു പോലെ പണിക്കർ കർമ്മക്ഷേത്രമായ കുരുക്ഷേത്രത്തെ കാവ്യരംഗമായി തിരഞ്ഞെടുത്തതും മനഃപൂർവ്വമാണ്. ഇരു കവികളുടെയും പാടേ വ്യത്യസ്തമായ ജീവിതവീക്ഷണങ്ങൾ മനസ്സിലാക്കണമെങ്കിൽ ഇരു കവിതകളുടെയും ഉള്ളിലേക്കു കടക്കുക തന്നെ വേണം.

''ദ് വേസ്റ്റ്‌ലാൻഡ്'' ഇങ്ങനെ ആരംഭിക്കുന്നു:

ഏപ്രിലാണേറ്റവും ക്രൂരമാസം, മൃത-
ധാത്രിയിൽ നിന്നു ലൈലാക വളർത്തിയും
മോഹവുമോർമ്മയും കൂട്ടിക്കലർത്തിയും
വാസന്തമഴയാൽ ജഡവേരുണർത്തിയും
ഹേമന്തം നമുക്കു ചൂടുതന്നു സംരക്ഷിച്ചു
മറവിയാർന്ന മഞ്ഞിൽ ഭൂമിയെ മൂടിപ്പൊതിഞ്ഞും
ഉണക്കക്കിഴങ്ങാൽ അല്പമൊരു ജീവിതം പോറ്റിയും

ഇനി ''കുരുക്ഷേത്ര''ത്തിന്റെ തുടക്കം നോക്കാം:

ചക്രവാളത്തിനപ്പുറം ചൂടുകൾ
ഞെട്ടിവന്നു പിറന്ന നക്ഷത്രമേ!
നീയുണരുക വാനിലിപ്പാരിന്റെ
ചോരയൂറുവാൻ നാഡി തുടിക്കുവാൻ
താഴെ നോക്കൂ. മജ്ജീവിത പ്രേമ-
താരകമേ, യതാണെൻ പ്രപഞ്ചം.
ഞങ്ങൾ മർത്ത്യർ കഴിച്ചുകൂട്ടുന്ന
രംഗമണ്ഡപം, കേൾക്കുന്നുവോ നീ
ഞങ്ങൾ മർത്ത്യർ നടനമാടുന്ന
സങ്കടങ്ങൾ തൻ മൗനഗീതങ്ങൾ?

''ക്രൂരമാസം'', ''മൃതധാത്രി'', ''ജഡവേര്'', ''മഞ്ഞുമൂടിപ്പൊതിഞ്ഞ ഭൂമി,'' ''ഉണക്കക്കിഴങ്ങ്'' തുടങ്ങിയ വരണ്ട ബിംബകല്പനകളിലൂടെ എലിയറ്റ് മനുഷ്യാസ്തിത്വത്തിന്റെ ഇരുണ്ടു ഭീതിദമായ അവസ്ഥയെ സൂചിപ്പിക്കുന്നു. ആര് ആരോടെന്നില്ലാതെ വസ്തുനിഷ്ഠമായി തുടങ്ങുന്ന ''ദ് വേസ്റ്റ് ലാൻഡി''ൽ നിന്നും തികച്ചും വ്യത്യസ്തമാണ് ആത്മനിഷ്ഠമായ തുടക്കമുള്ള ''കുരുക്ഷേത്രം''. ആകാശത്തു ജ്വലിക്കുന്ന ജീവിതപ്രേമതാരകയെ ആഖ്യാതാവ് ''ഞങ്ങൾ മർത്ത്യ''രുടെ ജീവിതരംഗമണ്ഡപം കാണാൻ ക്ഷണിക്കുന്നു. ഈ പാരിന്റെ ചോരയൂറുവാനും നാഡി തുടിക്കുവാനും താരകയുണരണമെന്നു പറയുകവഴി നക്ഷത്രത്തെ മനുഷ്യന്റെ ആശാമോഹങ്ങളുടെ പ്രതീകമാക്കി മാറ്റുകയാണിവിടെ. ശുഭാപ്തി സൂചകമെന്നുപറയാവുന്ന ഇത്തരമൊരു പ്രതീകം എലിയറ്റിന്റെ കവിതയിലെങ്ങുമില്ല. ''ദ് വേസ്റ്റ് ലാൻഡി''നു ശേഷമുള്ള കവിതകളിൽ ചിലതിലാണ് എലിയറ്റ് നക്ഷത്രബിംബത്തെ ഉപയോഗിക്കുന്നതുപോലും. ജീവിതത്തിൽ ആശിക്കാനും മോഹിക്കാനും ഒന്നുമില്ലാതെപോയ മനുഷ്യരാശിയുടെ ആത്മീയ ജഡതയെ ചിത്രീകരിക്കുന്ന എലിയറ്റിൽ ജീവിതപ്രേമത്തെ വരച്ചുകാട്ടുന്ന പണിക്കരുടെ ശുഭാപ്തിവിശ്വാസം അതേരീതിയിൽ കാണാൻ കഴിയില്ല. ''ഗോത്രയാന''ത്തിൽ ''ഇരുളിൽ നിഴൽ തപ്പിക്കൊണ്ടിരിക്കും ജീവിതപ്രേമി'' എന്ന് ഗോത്രത്തലവൻ സ്വയം വിശേഷിപ്പിച്ചതോർക്കുക. അസ്വസ്ഥനും രുഷ്ടനും ഏകാകിയുമായിരിക്കുമ്പോൾപ്പോലും ജീവിതപ്രേമം കളയാത്ത ആ നേതാവ് കവിയുടെ ജീവിതദർശനത്തിലേക്കു വിരൽചൂണ്ടുന്നു. ''തിലഹോമം'', ''ശരകൂടം'' തുടങ്ങി അതികഠിനമായ വൈയക്തികവ്യഥ നിഴലിക്കുന്ന കവിതകളിൽപ്പോലും അവസാനഭാഗത്ത് ജീവിതത്തോടുള്ള ആസക്തി പണിക്കർ പ്രകടമാക്കുന്നുണ്ട്. ഇവിടെയാണ് എലിയറ്റിന്റെ കവിതയുമായി പണിക്കരുടെ കവിതയ്ക്കുള്ള അടിസ്ഥാനവ്യത്യാസം. പണിക്കരുടെ ആധുനികത സ്പാനിഷ്—ലാറ്റിനമേരിക്കൻ എഴുത്തുകാരുടേതുപോലെ celebratory modernism ആണ് —ജീവിതനിരാകരണമല്ല, ജീവിത സ്വീകാരമാണ് ഈ ആധുനികതയുടെ മുഖമുദ്ര. എലിയറ്റിന്റെ കവിതകളിൽ പൊതുവേ കാണുന്ന ജീവിതത്തോടുള്ള നിഷേധാത്മക നിലപാട് അലിഞ്ഞില്ലാതാവുന്നത് അദ്ദേഹത്തിന്റെ യുദ്ധാനന്തര സാമൂഹ്യനാടകങ്ങളിലാണ്. ലൗകിക-അലൗകിക സമ്മേളനം ഈ നാടകങ്ങളിൽ നടത്തപ്പെടുന്നു. ''ദ് ഫാമിലി റീയൂണിയൻ'' (കുടുംബ പുനഃസമാഗമം) ''ദ് കോക്ടെയിൽ പാർട്ടി'' (പാനസത്കാരം) ''ദ് കോൺഫിഡൻഷ്യൽ ക്‌ളാർക്ക്'' (സ്വകാര്യഗുമസ്തൻ) ''ദ് എൽഡർ സ്റ്റേറ്റ്മാൻ'' (നാട്ടുപ്രമാണി) എന്നീ സാമൂഹിക നാടകങ്ങളുടെ അന്ത്യത്തിൽ കഥാപാത്രങ്ങൾ ജീവിതത്തിന് നവമായൊരർത്ഥം കണ്ടെത്തുന്നു. ഈ ശുഭാപ്തിവീക്ഷണം എലിയറ്റിന്റെ ആദ്യകാല കവിതകളിൽ കാണാൻ പ്രയാസമാണ്.



അയ്യപ്പപ്പണിക്കർ

പടിഞ്ഞാറൻ ആധുനികതയും ലാറ്റിനമേരിക്കൻ ആധുനികതയും തമ്മിലുള്ള പ്രധാന ഭിന്നത ജീവിതവീക്ഷണത്തിലെ അടിസ്ഥാനപരമായ വ്യത്യസ്തതയാണ്. യന്ത്രവൽക്കൃതവും പുരോഗമനകുതുകവുമായ പടിഞ്ഞാറൻ സംസ്കാരത്തിൽ നിന്നുദ്ഭവിച്ച ആധുനികതയുടെ സങ്കേതങ്ങൾ പോസ്റ്റ് കൊളോണിയൽ (അധിനിവേശാനന്തര) സാഹിത്യത്തിന്റെ അളവുകോലാക്കുന്നത് തികച്ചും അപര്യാപ്തമാണ്. ലാറ്റിനമേരിക്കയുമായി ഇന്ത്യയ്ക്ക് ഒരതിർത്തിവരെയെങ്കിലുമുള്ള (കൊളോണിയൽ) സാമ്യം സെലിബ്രേറ്ററി മോഡേണിസത്തെ ഇന്ത്യയുടേതുമാക്കുന്നു. പുരാണേതിഹാസങ്ങളിലൂടെ ഉരുത്തിരിഞ്ഞുവളരുന്ന നന്മയിലും മനുഷ്യത്വത്തിലുമുള്ള വിശ്വാസം, പുനർജ്ജനിസങ്കല്പം വാർത്തെടുക്കുന്ന മൂല്യബോധം ഇങ്ങനെ തികച്ചും ഭാരതീയമായ ആശയസങ്കല്പങ്ങളിലൂടെ മാത്രമേ ഭാരതീയ ആധുനികത എന്ന ആശയം സംജാതമാകുകയുള്ളൂ. പടിഞ്ഞാറൻ അസ്തിത്വവാദത്തിന്റെ ചുവടുപിടിച്ചുണ്ടാകുന്ന ഇന്ത്യൻ കൃതികൾ ആദ്യത്തെ ശബ്ദകോലാഹലമടങ്ങുമ്പോൾ വിസ്മൃതിയിലേക്കെറിയപ്പെടാനാണു സാധ്യത. ഇന്ത്യൻ മിത്തുകളും ഭാവനാബോധവും അതീതവാസ്തവികതയും കൂടിച്ചേർന്നു ''കുരുക്ഷേത്രം'' ഒരു പക്ഷേ വ്യത്യസ്തമായ തനതുരീതി കണ്ടുപിടിക്കാനുള്ള ഭാരതീയ കവിയുടെ ശ്രമമായി കണക്കാക്കുന്നതിൽ തെറ്റില്ലെന്നു തോന്നുന്നു. സമകാലിക ലാറ്റിനമേരിക്കയുടെ കലാപരവും സാംസ്കാരികവുമായ വ്യക്തിത്വത്തെക്കുറിച്ച് Oriana Baddeley, Valerie Fraser എന്നിവർ ചേർന്നെഴുതിയ Drawing the Line എന്ന പുസ്തകത്തിൽ ഇങ്ങനെ പറയുന്നു:

നഷ്ടപ്പെട്ട നിഷ്കളങ്കതയ്ക്കും ഭൂതകാലകലാരൂപങ്ങളുടെ നിഗൂഢമായ ആവിഷ്കാരതന്ത്രങ്ങളും രൂപമാതൃകകളും ചേർന്ന അനുഷ്ഠാനപരമായ വശ്യശക്തിക്കും വേണ്ടിയുള്ള ഗൃഹാതുരത്വം പല ലാറ്റിനമേരിൻ രാജ്യങ്ങൾക്കും ഒരു പുതിയ രാഷ്ട്രീയ മാനംകൂടി നൽകുന്നുണ്ട്. ആ ഭൂതകാലത്തെക്കുറിച്ചുള്ള സൂചനയിൽ ഒരു കൊളോണിയൽ സംഘട്ടനത്തെക്കുറിച്ചുള്ള സ്വയംസിദ്ധമായ അവബോധം അടങ്ങിയിട്ടുണ്ട്. ആ മൂലസ്രോതസ്സുകളുടെ പുനരാഗമനം അംഗീകൃതപാരമ്പര്യങ്ങളുടെ നിരാസത്തോടൊപ്പം ദേശീയ സംസ്കാരത്തിന്റെ സവിശേഷവ്യക്തിത്വം നേടുന്ന പുനഃപ്രതിഷ്ഠയെയും സൂചിപ്പിക്കുന്നു.

കവിതയിലെ അംഗീകൃത പാരമ്പര്യങ്ങളെ നിരസിക്കുകവഴി നിശിതനിരൂപണത്തിനു വിധേയമായിത്തീർന്ന കവിതയാണ് ''കുരുക്ഷേത്രം.'' ലാറ്റിനമേരിക്കയിലെയും ആഫ്രിക്കയിലെയും കലാരൂപങ്ങളെപ്പോലെ ''കുരുക്ഷേത്ര''വും ഒരു ദേശീയ സംസ്കാരത്തിന്റെ വ്യക്തിത്വത്തെ മിഴിവോടെ വരച്ചുകാട്ടുന്നു.

എന്റെ സ്വപ്നത്തിലെ കൊച്ചുപൂവേ,
എന്താണിന്നു നീ ഗൗരവം ചൂടാൻ?
എന്റെ സ്വപ്നത്തിലെ പാട്ടുകാരാ,
എന്താണിന്നു നീ സങ്കടം പുൽകാൻ?
പാടിയതല്ലീ നാം രണ്ടുപേരും
പൂവിന്റെ ബാല്യത്തിലീയീരടികൾ?
നീ മറക്കുന്നോ വായനക്കാരാ,
നീറുന്നു നമ്മിൽ നിറയെ വ്യഥകൾ?

ഈ വരികളിൽ മുഴങ്ങുന്ന നഷ്ടപ്പെട്ട

നിഷ്ക്കളങ്കതയെക്കുറിച്ചുള്ള ഗൃഹാതുരത്വം തരിശുഭൂമിയിലൊരിടത്തും ദൃശ്യമല്ല. ഹിമവണ്ടിയിൽ നിർത്താതെ താഴേക്കൂർന്നു പോകുന്ന മറിയുടെ ഓർമ്മകൾ പേടിപ്പെടുത്തുന്നവയാണ്. ഹയസിന്തത്തോട്ടത്തിൻെറ സ്മൃതികൾക്ക് നനഞ്ഞ മുടിയും മങ്ങിയ കാഴ്ചയും ജീവച്ഛവംപോലുള്ള അവസ്ഥയും അതിരിടുന്നു. ''ദ് വേസ്ററ് ലാൻഡി''ൽ തുടർന്നു വരുന്ന കാവ്യബിംബങ്ങൾ ഓരോന്നുംതന്നെ ഭീതിയെ, ഭീതിയാർന്ന ഓർമ്മകളെ ഒരു കൈക്കുമ്പിളിലെ ചാരംപോലെ പ്രത്യക്ഷമാക്കിക്കാണിക്കുന്നു. എന്നാൽ ''കുരുക്ഷേത്ര''ത്തിൽ ഓർമ്മകൾ ഭീതിദങ്ങളല്ല, ആശ്വാസമേകുന്ന മരുപ്പച്ചകളാണ്. ''പപ്പബ്ഭ പാടുന്ന'', ''വേദാന്തയന്ത്രം തിരിക്കുന്ന'' മനുഷ്യനോട് കിനാവുകളെല്ലാം മറന്നോ എന്നു വിളിച്ചു ചോദിക്കുന്നിടത്തെ ഗൃഹാതുരത്വത്തിൻെറ വേദന ശ്രദ്ധേയം. അധിനിവേശപാരമ്പര്യം അടിച്ചേല്പിച്ച സ്ഥിരമാതൃകകളിൽ നിന്നു രക്ഷനേടി സ്വന്തം സ്വത്വവും തനിമയും സ്ഥാപിച്ചെടുക്കാൻ കവി ശ്രമിക്കുന്നത് ''കുരുക്ഷേത്ര''ത്തിലെ യാഥാർത്ഥ്യാതീത ബിംബങ്ങളിലൂടെയാണ്. ഉദാഹരണമായി കണ്ണീർ കുടിക്കുന്ന കണ്ണുകൾ, നിണം കുടിക്കുന്ന സിരകൾ, മജ്ജ നുണഞ്ഞിറക്കുന്ന എല്ലുകൾ, പൂക്കളെ പിൻവലിക്കുന്ന വേര്, മുല നുണയുന്ന കുഞ്ഞുപക്ഷി തുടങ്ങി പ്രത്യക്ഷത്തിൽ അയുക്തികമെന്നു തോന്നുന്ന, കഠിനമായ സംവേദനക്ഷമതയുള്ള ബിംബങ്ങളെടുക്കാം. ക്രൂരമായ ആശയപ്രകടനശേഷി വെളിവാക്കുന്ന ഈ ബിംബങ്ങൾ കവിയുടെ മൗലികമായ ചിന്താധാരയ്ക്കും ഇന്ത്യൻ തനിമ തേടിയുള്ള അന്വേഷണപരതയ്ക്കും തെളിവാണ്.

ഒരർത്ഥത്തിൽ, ഈ അന്വേഷണത്വര സ്വാതന്ത്ര്യാനന്തര ഭാരതീയ കവിതയുടെതന്നെ അന്തർലീനമായ പ്രചോദനമായിരുന്നുവെന്നു പറയാം. കന്നഡയിൽ അഡിഗ, മറാത്തിയിൽ ബി.എസ്.മർഢേക്കർ, ബംഗാളിയിൽ ജീബനാനന്ദ ദാസ്, ബിഷ്ണുദേ, ഹിന്ദിയിൽ അജ്ഞേയ, മുക്തിബോധ് തുടങ്ങിയവർ പണിക്കരെപ്പോലെ കാവ്യരൂപ പരീക്ഷണങ്ങളിലൂടെ, നിഷേധാത്മകമായ ഭാഷയിലൂടെ, പാരമ്പര്യങ്ങളെ വെല്ലുവിളിക്കുന്നതിലൂടെ വിപ്ളവകരമായ ആധുനികത അവരവരുടെ ഭാഷാസാഹിത്യത്തിൽ കൊണ്ടുവന്നവരാണ്. സമകാലികജീവിത വൈകൃതങ്ങളെ നാടകീയതോടെ കാവ്യങ്ങളിലവതരിപ്പിച്ച ഭാരതീയ കവിശൃംഖലയിലെ മലയാളത്തിൻെറ കണ്ണിയാണ് പണിക്കർ എന്നു നിസ്സംശയം പറയാം. ''ഇണ്ടനമ്മാവൻ'' എന്ന കവിതയിലെ ഇണ്ടനെ (ഇന്ത്യനെ)പ്പോലെ ഇടംകാലിലെ ചെളി വലംകാലുകൊണ്ടും വലംകാലിലെ ചെളി ഇടംകാലുകൊണ്ടും വീണ്ടും ഇടംകാലിലെ ചെളി വലംകാലുകൊണ്ടും തുടച്ചുകൊണ്ട് ആവർത്തനവിരസമായി മുരടിച്ചുനിന്ന കാവ്യസ്രോതസ്സിനെ ഒരു പുതിയ നീർച്ചാലിലേക്കു തിരിച്ചുവിടാനുള്ള ശ്രമമാണ് ''കുരുക്ഷേത്ര''ത്തിൽ കാണുന്നത്. ഈഡിപ്പസിനെക്കുറിച്ചും കാൽവരിയെക്കുറിച്ചുമുള്ള പരാമർശങ്ങളൊഴിച്ചാൽ ''കുരുക്ഷേത്ര''ത്തിലെ മിത്തുകളും ബിംബങ്ങളുമെല്ലാം തികച്ചും ഭാരതീയമാണ്. ''ദ് വേസ്ററ് ലാൻഡി''ലാകട്ടെ, പകുതിയിലേറെ മിത്തുകളും ഉദ്ധരണികളും വിദേശഭാഷാസാഹിത്യങ്ങളിൽനിന്നെടുത്തവയും.

ഒന്ന് മറ്റൊന്നിനെക്കാൾ മികച്ചതും ശ്രേഷ്ഠവുമാണ് എന്നു സ്ഥാപിക്കാനല്ല ഈ വാദം. ഇരു കവിതകളും തനതു രീതിയിൽ മഹദ്കവിതകളാണ്. പക്ഷേ, രണ്ടും തമ്മിൽ ഒരു നിരൂപകനും അവഗണിക്കാനൊക്കാത്ത വിധം സുപ്രധാനമായ അടിസ്ഥാനവ്യത്യാസങ്ങളുമുണ്ട്. ഉദാഹരണമായി ''ദ് വേസ്ററ് ലാൻഡി''ൽ എലിയററ് സ്നേഹത്തെക്കാളേറെ ലൈംഗികതയെ ചിത്രീകരിക്കുന്നതിൽ താല്പര്യം കാട്ടുമ്പോൾ സൂചനാത്മകമായ നക്ഷത്രബിംബത്തിലൂടെ ഒരു പരിധിവരെ ആദർശവത്ക്കരിക്കപ്പെട്ട സ്നേഹത്തെയാണ് പണിക്കർ ''കുരുക്ഷേത്ര''ത്തിൽ പരാമർശിക്കുന്നത്. എല്ലാം വരണ്ടുണങ്ങിയ തരിശുഭൂമിയിൽ സ്നേഹപ്രതീക്ഷയേ ഇല്ല. സ്നേഹമററ സഹശയനം കാമവൈകൃതമായി അധഃപതിക്കുന്നു. കാമത്തിൻെറ കളത്തിലെ ''ചതുരംഗക്കളി''ക്കുശേഷം ''പോളയില്ലാത്ത കണ്ണുകളും അമർത്തി കതകിൽ ഒരു മുട്ടും പ്രതീക്ഷിച്ചു'' കിടക്കുന്നവരാണ് തരിശുഭൂമി

യിലെ ഒരുജോടി കമിതാക്കൾ. കാമുകൻ മുറിവിട്ടു പോകുമ്പോൾ ''അതു കഴിഞ്ഞല്ലോ'' എന്നാശ്വാസത്തോടെ യാന്ത്രികക്കൈയാൽ മുടിയൊതുക്കി സംഗീതം ശ്രവിക്കുന്ന ടൈപ്പിസ്ററിനും സ്നേഹമെന്ന വികാരം പരിചിതമല്ല. ''കത്തുന്നു കത്തുന്നു കത്തുന്നു കത്തുന്നു'' എന്ന് അഗ്നിപ്രഭാഷണത്തിലുദ്ഘോഷിക്കുന്നത് സ്നേഹരഹിതമായ കാമത്തെയാണ്. ''കുരുക്ഷേത്ര''ത്തിൽ സ്നേഹ-കാമങ്ങൾ തമ്മിൽ ഈവിധത്തിലൊരു വൈരുദ്ധ്യം മുഴച്ചുനില്ക്കുന്നില്ലെങ്കിലും കവിതയുടെ താളലയമാകെ പ്രേമത്തിൻേറതാണ്. താരക ജീവിതപ്രേമത്തിൻെറ പ്രതീകമാണെന്നതു വ്യക്തമാണ്. ബാല്യകാലസ്മരണകളിലെ കൊച്ചുപൂവിനെപ്പോലുള്ള കൂട്ടുകാരിയും അവളുടെ പാട്ടുകാരനായ കൂട്ടുകാരനും ബാല്യകാല നൈർമ്മല്യത്തിൻെറ പ്രതിബിംബങ്ങളാകുന്നു. അവരുൾപ്പെടുന്ന സ്വപ്നത്തെ ഉൾക്കൊള്ളാൻ കഴിഞ്ഞെങ്കിൽ മാത്രമേ സ്വർഗ്ഗങ്ങൾ താഴ്ന്നകലുമ്പോൾ സ്വയം താങ്ങാനാവൂ എന്ന് കവി വ്യക്തമാക്കുന്നു. ''ഭ്രാന്തരാവുക നാമുമതിനാൽ സ്വപ്നങ്ങൾ തൻ/കാന്തരാവുക'' എന്നും ''വഴിക്കവലയ്ക്കിരുന്നു നാം കാണുക സ്വപ്നം'' എന്നും ഉദ്ഘോഷിക്കുന്ന കുരുക്ഷേത്രാഖ്യാതാവ് ജീവിതത്തിൻെറ അർത്ഥം കണ്ടെത്തുന്നത് പ്രിയപ്പെട്ട താരകത്തോടൊത്ത് ''ജീവിതത്തിൻെറ ദാഹങ്ങൾ പുൽകിയും/ജീവിതത്തിൻെറ മോഹം പുണർന്നും'' കഴിയുന്നതിലാണ്.

ഇത്രനാൾ നാമിണങ്ങി പരസ്പര—
മത്രമാത്രം പ്രപഞ്ചം മധുരിതം
അത്രമാത്രമേ നമ്മുടെ ജീവനു—
മർത്ഥമുള്ളെൻ പ്രിയങ്കര താരമേ.

തങ്ങളെത്തന്നെ വിലപേശി വില്ക്കുന്ന ആൾക്കാർ തിക്കിത്തിരക്കിയാർക്കുന്ന ചന്തസ്ഥലംപോലുള്ള ജീവിതവീഥിയിൽനിന്ന് ഒരു സ്വപ്നത്തിൻെറ മധുരിമയുള്ള ഗൃഹാതുര സ്മരണകളിൽ ജീവിതത്തിൻെറ അർത്ഥം തേടിപ്പോകുന്ന ''കുരുക്ഷേത്രം'' സ്നേഹത്തെ, സ്വപ്നത്തെ, മോചനമാർഗ്ഗമായി കാണുന്നു. തരിശുഭൂമിയിലെ കഥാപാത്രങ്ങൾ സ്നേഹം നിഷേധിക്കപ്പെട്ടവരാണ്. ടൈപ്പിസ്ററിൻെറയും ഗുമസ്തൻെറയും യാന്ത്രികമായ കാമവൃത്തിക്കു സാക്ഷ്യം വഹിക്കുന്ന തൈറീസിയസും ഇതുപോലെ സ്നേഹരഹിതമായ നിമിഷങ്ങൾ തള്ളിവിട്ടവനാണ്.

തൈറീസിയസ്സു ഞാൻ, മുന്നേ സഹിച്ചവൻ,
സർവ്വമിതേ ചാരുമെത്ത—കിടക്ക—മേൽ

കാമത്തിൻെറ തരിശുഭൂമിയെയാണ് എലിയററ് ചിത്രീകരിക്കുന്നതെന്ന് ''ദ് വേസ്ററ് ലാൻഡി''നെപ്പററി നിരൂപകർ പറഞ്ഞിട്ടുണ്ട്. ''കുരുക്ഷേത്രം'' ലൈംഗികതയെ സ്പർശിക്കുന്നതേയില്ല; പകരം ജീവിതപ്രേമത്തിൻെറ മനോഹാരിതയെ, സ്വപ്നത്തിൻെറ കനകശോഭയെ വാഴ്ത്തുന്നു.

''ദ് വേസ്ററ് ലാൻഡി''ലെ 'ഇടിനാദം പറഞ്ഞത്' എന്ന അവസാന ഖണ്ഡത്തിൽ സ്വത്വനിഷേധത്തിനു മുതിരാത്ത ആധുനിക മനുഷ്യനെ മതംപോലും കൈയൊഴിയുന്നതു കാണിക്കുന്നു. ഒരുതുള്ളി വെള്ളംപോലുമില്ലാതെ പാറക്കെട്ടുകൾ തിങ്ങിയ തരിശുഭൂമിയിലകപ്പെട്ടുപോയ മനുഷ്യൻ തൈറീസിയസ് പ്രതിനിധാനം ചെയ്യുന്ന യുദ്ധാനന്തര യൂറോപ്യൻ പൗരനാണ്. ഒരാന്തരികമാററത്തിനു വിധേയമായാലല്ലാതെ തൈറീസിയസിൻെറ തരിശുഭൂമിയിലൂടെയുള്ള യാത്ര ഒന്നും നേടാൻ പോകുന്നില്ല.

ഞാൻ കരയിലിരുന്നു
ചൂണ്ടലിട്ടുകൊണ്ട്, ഊഷരമായ സമതലം എനിക്കുപിന്നിൽ
എൻെറ ഭൂമികളെങ്കിലും ഞാൻ നേരെയാക്കട്ടെ.
ലണ്ടൻപാലം മറിഞ്ഞുവീഴുന്നു. മറിഞ്ഞു വീഴുന്നു. മറിഞ്ഞു വീഴുന്നു.

തുടർന്ന് ഡാൻേറയുടെ ''പർഗാററോറിയോ'', ''വീനസ്സിൻെറ വിജ്ഞിൽ'' എന്ന അജ്ഞാത കർത്തൃകമായ കവിത, നെർവലിൻെറ ''അവകാശമററവൻ'' എന്നിവയിൽനിന്നുള്ള ഉദ്ധരണികൾക്കുശേഷം ബൃഹദാരണ്യകോപനിഷത്തിലെ പ്രജാപതിയുടെ ഉപദേശത്തോടെ— ''ദത്ത, ദയധ്വം, ദാമ്യത/ശാന്തിഃ ശാന്തിഃ ശാന്തിഃ'' — എലിയററിൻെറ കവിത അവസാനിക്കുന്നു. ഈ ഉദ്ധരണി സമാഹാരത്തെ ''മററുള്ളവരുടെ ബുദ്ധിയുടെ കഷണങ്ങൾ'' എന്ന് ചില നിരൂപകർ വിളിച്ചിട്ടുണ്ട്. താരതമ്യപ്പെടുത്തി നോക്കിയാൽ ''കുരുക്ഷേത്ര''ത്തിൻെറ അവസാനം ലളിതവും സുഗമവുമാണെന്നു കാണാം.

ബോധിവൃക്ഷത്തണൽ പററി നില്ക്കേണ്ട
ബോധമുള്ളിലുദിച്ചിട്ടുമെങ്കിൽ
കാൽവരിക്കുന്നിലെ കഥ പാടണ്ട
കാണിനേരം മനുഷ്യരാമെങ്കിൽ
നാം പുണരും കിനാവിൻെറ ദിവ്യ-
നാഭിയിൽ നാമുയിർക്കൊള്ളുമെങ്കിൽ!

അതിനു തൊട്ടുമുമ്പുള്ള വരികളിൽ വർദ്ധയിലെ തപസ്സിനെക്കുറിച്ചും നവഖലിഗ്രാമത്തിലെ ശാന്തിയാത്രയെക്കുറിച്ചും പരാമർശിക്കുകവഴി പണിക്കർ കാവ്യസന്ദർഭത്തെ ഒരൊളിവുമില്ലാതെ സ്വാതന്ത്ര്യാനന്തര ഭാരതവുമായി കൂട്ടിയിണക്കിയിരിക്കുന്നു. വേദാന്തജല്പനങ്ങളുടെ, അഥവാ മററുള്ളവരുടെ ബുദ്ധികഷണങ്ങളുടെ ഉപയോഗശൂന്യതയെ ഇവിടെ പരിഹസിക്കുന്നുമുണ്ട്:

**ഇന്ത്യൻ മിത്തുകളും ഭാവനാബോധവും അതീത വാസ്തവികതയും കൂടിച്ചേർന്ന കുരുക്ഷേത്രം ഒരുപക്ഷെ വ്യത്യസ്തമായ തനതു രീതി കണ്ടുപിടിക്കാനുള്ള ഭാരതീയ കവിയുടെ ശ്രമമായി കണക്കാക്കുന്നതിൽ തെററില്ലെന്നു തോന്നുന്നു.**

തത്ത്വശാസ്ത്രങ്ങൾ തേടുന്ന ബുദ്ധികൾ
ചുററുപാടും തളർന്നു കിടക്കവേ
ആരു വേവിച്ചു നൽകുമിപ്പുത്തൻ
വേദവാക്യം? കടുകുവറക്കണോ?

പ്രപഞ്ചരഹസ്യങ്ങളെ ഗുളികപ്രായത്തിലാക്കി വിളമ്പുന്ന വേദാന്തതത്ത്വങ്ങൾ കവിക്ക് ''ജീവിതത്തിൻെറ നൈസർഗ്ഗികാത്മഗാനമെല്ലാം ഞെരുക്കുന്ന'' ശുദ്ധ ഭോഷ്കായിട്ടേ തോന്നുന്നുള്ളൂ. പ്രബോധം ഉള്ളിലുണ്ടാകുമെങ്കിൽ ബോധവൃക്ഷത്തിൻെറ തണൽ തിരക്കി നടക്കണ്ട; മനുഷ്യത്വമുള്ള മനുഷ്യരായി ഒരല്പനേരമെങ്കിലും കഴിയാമെങ്കിൽ കാൽവരിയിലെ മഹാത്യാഗത്തിൻെറ കഥ പാടേണ്ട എന്ന വരികളിലൂടെ മനുഷ്യനിലും മനഃസാക്ഷിയിലും തനിക്കുള്ള വിശ്വാസത്തെ ഒന്നുകൂടി ഉറപ്പിച്ചു കാട്ടുകയാണ് പണിക്കർ ''കുരുക്ഷേത്ര''ത്തിൽ. അയഥാർത്ഥ നഗരമായ ലണ്ടനിലെ പൊളിഞ്ഞുവീഴുന്ന പാലത്തിനരികിൽ ചൂണ്ടയിട്ടിരിക്കുന്ന തൈറീസിയസിലൂടെ ഇത്തരമൊരവബോധം എലിയററ് പ്രകടിപ്പിക്കുന്നില്ല. ഉപനിഷദ്ദീപ്തിയിൽ മോക്ഷമാർഗ്ഗം തേടുകയാണയാൾ. കുരുക്ഷേത്രത്തിലെ ആഖ്യാതാവ് വേദവാക്യങ്ങളെ പിൻതള്ളി ഉള്ളിൻെറയുള്ളിൽ മോക്ഷമാർഗ്ഗം കണ്ടെത്തുന്നു. ഈ രണ്ട് അന്ത്യങ്ങളും പാശ്ചാത്യവും പൗരസ്ത്യവുമായ ജീവിതവീക്ഷണമുള്ള കാവ്യസ്രോതസ്സുകളെയാണു കാണിക്കുന്നതെന്നിരിക്കെ ''കുരുക്ഷേത്രം'', ''ദ് വേസ്ററ് ലാൻഡി''ൻെറ അനുകരണമാണെന്നുള്ള വാദംതന്നെ കഴമ്പററതാകുന്നു.

### 6

ഈ ലഘുപ്രബന്ധം തുടങ്ങിയത് അനുകരണം, സ്വാധീനത എന്നീ അളവുകോലുകൾക്കപ്പുറത്തേക്കു പാഠാന്തരബന്ധം വ്യാപിച്ചു കിടക്കുന്നതിനെപ്പററി പറഞ്ഞുകൊണ്ടാണ്. സാഹിത്യസമാന്തരത എന്ന പാഠാന്തരബന്ധം വിഭിന്ന സംസ്കാരങ്ങളുടെ ഉല്പന്നങ്ങളായ സാഹിത്യകൃതികൾ സ്വതന്ത്രമായും സമാന്തരമായും ബന്ധപ്പെട്ടു കിടക്കുന്നതിനെക്കുറിച്ചു പഠിക്കുവാൻ സഹായകമാണ്. പരസ്പര സാമ്യങ്ങളുള്ള, അതേസമയം പരസ്പരവിരുദ്ധങ്ങളുമായ രണ്ടു കൃതികൾ രണ്ടു ഭാഷകളിലുണ്ടാകുമെന്നതിനുള്ള പല തെളിവുകളിലൊന്നാണ് ''ദ് വേസ്ററ് ലാൻഡും'' ''കുരുക്ഷേത്ര''വും തമ്മിലുള്ള പാഠാന്തരബന്ധം. ഇതു കൂടുതൽ മനസ്സിലാക്കുവാൻ പണിക്കരുടെ ''തരിശുഭൂമി'' എന്ന തർജ്ജമ നമ്മെ സഹായിക്കുന്നു. ''കുരുക്ഷേത്ര''ത്തെ ഒരു സ്വതന്ത്രകൃതിയായി വീക്ഷിച്ച് ഇന്ത്യയിലെ മററു ഭാഷകളിലുണ്ടായിട്ടുള്ള സമാന്തര കൃതികളുമായി താരതമ്യം ചെയ്ത് പഠിക്കുകയാണെങ്കിൽ ഭാരതീയത്തനിമയുള്ള ആധുനിക വീക്ഷണം കണ്ടെത്തുവാൻ കഴിഞ്ഞേക്കും.

(അവസാനിച്ചു)

എം. കൃഷ്ണൻനായർ



# സാഹിത്യവാരഫലം



ജി. ശങ്കരക്കുറുപ്പിൻെറ "ചങ്ങാതികൾ" മനോഹരമായ കാവ്യമാണ്. അതു വായിക്കുമ്പോഴൊക്കെ എനിക്ക് സൗന്ദര്യാനുഭൂതി ഉണ്ടാകുന്നു. ആ കാവ്യത്തിൻെറ കർത്താവായ ജി. ശങ്കരക്കുറുപ്പിന് അതിൻെറ പാരായണം എനിക്കുണ്ടാക്കുന്ന അനുഭൂതി ഉളവാക്കുമോ? ഇല്ലെന്നാണ് എൻെറ തോന്നൽ. താൻ അനുഷ്ഠിക്കേണ്ടത് ഭംഗിയായി അനുഷ്ഠിച്ചു •എന്ന വിചാരത്തിൽനിന്നുളവാകുന്ന ആത്മസംതൃപ്തിയല്ലാതെ മറെറാന്നും അദ്ദേഹത്തിന് ഉണ്ടാകാനിടയില്ല. എന്നാൽ "മേഘസന്ദേശം" വായിച്ചാൽ സഹൃദയനുണ്ടാകുന്ന അനുഭൂതി അതേ രീതിയിൽ ആ കാവ്യം വായിക്കുന്ന ശങ്കരക്കുറുപ്പിനും ഇനിക്കും. മുത്തു കിട്ടിയ ഞാൻ ആഹ്ളാദിക്കും. അതു സൂക്ഷിച്ചുവയ്ക്കും. കൂടക്കൂടെ എടുത്തുനോക്കും. ഞാൻ അതിൻെറ ഉടമസ്ഥനാണല്ലോ എന്നു വിചാരിച്ച് അഭിമാനിക്കും. പക്ഷേ മുത്തിനു ജനനമരുളിയ ചിപ്പിക്ക് ആഹ്ളാദമോ മൂല്യബോധമോ ഇല്ല. മുത്തിനു ജന്മം നല്കുക എന്ന കൃത്യം അനുഷ്ഠിച്ച ചിപ്പിക്ക് ചാരിതാർത്ഥ്യമേ ഉള്ളൂ. ഇതുകൊണ്ടാണ് കഥയെഴുതിയ കഥാകാരനും കാവ്യം രചിച്ച കവിയും അവ മററുള്ളവരുടെ ആസ്വാദനത്തിനു വേണ്ടി സമർപ്പിക്കുന്നത്. സർഗ്ഗപ്രക്രിയയ്ക്കു സമ്പൂർണ്ണത വരണമെങ്കിൽ സഹൃദയൻ കലാസൃഷ്ടി ആസ്വദിച്ചു എന്നു കലാകാരനറിയണം.

## രത്നം

പ്രഫെസർ വി. ജഗന്നാഥപ്പണിക്കർ ഒരുദിവസം എന്നോടു പറഞ്ഞു:- "ഏതു പുതിയ പുസ്തകത്തിനും 'വേർജിനിററി'— കന്യകാത്വം ഉണ്ട്. വേറൊരാൾക്ക് അതു വായിക്കാൻ കൊടുത്താൽ ആ വേർജിനിററി നഷ്ടപ്പെടും. അതുകൊണ്ടു പുസ്തകം മറെറാരാൾക്കും കൊടുക്കരുത്." എനിക്ക് ഉടനെ ഓർമ്മയിലെത്തിയത് ഒരു യഥാർത്ഥ സംഭവമാണ്. സിനിമയ്ക്കു ടിക്കററ് വാങ്ങാൻ ക്യൂവിൽ നിന്ന ചെറുപ്പക്കാരിയായ വീട്ടമ്മയെ ചില കശ്മലന്മാർ തൂക്കിയെടുത്തു കാറിലിട്ടു കൊണ്ടുപോയി. വിജനസ്ഥലത്തുവച്ചു ബലാത്സംഗം ചെയ്തു. ഭാര്യയെ കണ്ടില്ലല്ലോ എന്നു വിചാരിച്ചു സംഭ്രമിച്ചിരിക്കുന്ന ഭർത്താവിൻെറ മുൻപിൽ അവർ നേരംവെളുത്തപ്പോൾ എത്തുന്നു. കുഞ്ഞുങ്ങൾ ദുഃഖാധിക്യത്തോടെ അമ്മയെ നോക്കുന്നു. ബലാത്കാരവേഴ്ച നടത്തിയവർ കാലത്ത് അവരെ വീട്ടിനടുത്തുകൊണ്ടു വിട്ടിട്ടുപോയതാണ്. അക്കാര്യമോ തലേദിവസത്തെ ധർഷണമോ അവരെ അറിയിക്കാതെ "കുളിച്ചിട്ടു വരട്ടെ" എന്നു പറഞ്ഞുകൊണ്ട് ആ യുവതി കുളിമുറിയിൽ കയറി. മണ്ണെണ്ണ തലവഴി ഒഴിച്ചു. സാരിയിൽ തീ കൊളുത്തി. വെന്തു മരിച്ചു. പിന്നീടാണ് അവരെന്തിന് ആത്മഹത്യ ചെയ്തുവെന്നു ഭർത്താവും മററുള്ളവരും അറിഞ്ഞത്. ചില സ്ത്രീകൾ അങ്ങനെയാണ്. ശരീരം കളങ്കപ്പെട്ടാൽ അവർ ജീവനൊടുക്കിക്കളയും. ഇവിടെ കന്യകാത്വമല്ല, ചാരിത്രമാണ് ഭഞ്ജിക്കപ്പെട്ടത്. ജഗന്നാഥപ്പണിക്കർ പറഞ്ഞതിൽ സത്യമില്ലാതില്ല. പുസ്തകം തിരിച്ചു കിട്ടിയാലും ധർഷണം ചെയ്യപ്പെട്ട കന്യകയെപ്പോലെ അതു തകർന്നുപോയിരിക്കും. ഇതിനു മറെറാരു വശവുമുണ്ട്. തിരുവനന്തപുരത്തെ ചാലക്കമ്പോളത്തിൽ എത്രയെത്ര സ്വർണ്ണാഭരണക്കടകൾ! അവിടെ ചില്ലിട്ട പെട്ടികളിലിരിക്കുന്ന ആഭരണങ്ങൾക്കു വിലയുണ്ടാകണമെങ്കിൽ അവ സുന്ദരികളുടെ ഗളനാളങ്ങളെയും കരങ്ങളെയും അലങ്കരിക്കേണ്ടതല്ലേ? "മാലയ്ക്കു വിലയെന്ത്" എന്നു ചോദിച്ചാൽ പതിനയ്യായിരം രൂപയെന്നു പറയുമായിരിക്കും. അതു വെറും വാക്കുകൾ. വില ചോദിക്കുന്ന കാമുകൻ അതു വാങ്ങി കാമുകിയുടെ കഴുത്തിൽ അണിയിക്കുമ്പോഴാണ് അതിനു കോടിരൂപയുടെ വിലയുണ്ടാകുന്നത്. പനിനീർച്ചെടിയിൽ പൂ വിടർന്നു നില്ക്കുന്നതു കണ്ടാൽ മൂല്യബോധമുണ്ടാവുകയില്ല. അത് അടർത്തിയെടുത്ത് പ്രേമഭാജനത്തിൻെറ തലമുടിയിൽ ചൂടിക്കൂ. പുഷ്പത്തിന് എന്തെന്നില്ലാത്ത മൂല്യമുണ്ടാകും. പുസ്തകവും തരുണിയും "പരഹസ്തഗത"മാകണമെന്നല്ല ഞാൻ പറയുന്നത്. നേരത്തേ പറഞ്ഞ സത്യത്തിനു വേറൊരു വശമുണ്ടെന്നുകൂടി സൂചിപ്പിക്കാനേ എനിക്കാഗ്രഹമുള്ളൂ.

ശ്രീ. ജി. മധുസൂദനൻെറ 'മൃഗയ' എന്ന ചെറുകഥയിൽ ഒരു രത്നമുണ്ട്. സുന്ദരിയായ മൃണാളിനി. അവളുടെ മൂല്യം അവളുടെ ഭർത്താവിന് അറിഞ്ഞുകൂടാ. അത് അറിയുന്ന വേറൊരുത്തൻ ആ രത്നം കൈക്കലാക്കാൻ ശ്രമിക്കുന്നു. അതിനു ക്രൂരമായ മാർഗ്ഗം അയാൾ

സർഗ്ഗപ്രക്രിയയ്ക്കു സമ്പൂർണ്ണത വരണമെങ്കിൽ സഹൃദയർ കലാസൃഷ്ടി ആസ്വദിച്ചു എന്നു കലാകാരനറിയണം.

അവലംബിക്കുകയും ചെയ്യുന്നു. മൃണാളിനിയുടെ ഭർത്താവ് വേട്ടക്കാരനാണ്. വേട്ടയിലുള്ള അമിത കൗതുകംകൊണ്ടാവാം അയാൾ ഭാര്യയെ അവഗണിക്കുന്നു. അവളെ കൈക്കലാക്കാൻവേണ്ടി കഥാകാരൻ അയാളെക്കൊണ്ടു അരുതാത്തതു പ്രവർത്തിപ്പിച്ചു മെലോഡ്രാമയുണ്ടാക്കുന്നു. മാതൃഭൂമി ആഴ്ചപ്പതിപ്പിലെ ഈ കഥ വായിച്ചു തീരുമ്പോൾ രസാനുഭൂതിയല്ല, ആകുലാവസ്ഥയാണ് അനുവാചകന്.

## അന്യന്റെ രത്നം

"The Name of the Rose" എന്ന നോവലെഴുതി വിശ്വവിഖ്യാതനായ ഉമ്പർടോ എകോ വേറൊരുവന്റെ രത്നം മോഷ്ടിച്ചോ? മോഷ്ടിച്ചുവെന്നാണ് ഒരു ഗ്രീക്ക് സിപ്രിയററ് നോവലിസ്ററിന്റെ വാദം. താൻ 1964-ൽ പ്രസിദ്ധപ്പെടുത്തിയ "The Excommunicated" എന്ന നോവൽ ചൂഷണം ചെയ്താണ് എകോ "The Name of the Rose" എഴുതിയതെന്ന് നോവലിസ്ററ് സോക്രട്ടസ് പറയുന്നു. നൂററുക്കണക്കിനാണത്രേ സാദൃശ്യങ്ങൾ. ക്ളാസ്സിക്കൽ ഗ്രീക്കിലെഴുതിയതാണ് ഈ നോവൽ. തനിക്കു ക്ളാസ്സിക്കൽ ഗ്രീക്ക് അറിഞ്ഞുകൂടെന്നും രണ്ടു നോവലുകളുടെയും പ്രഭവകേന്ദ്രം ഒന്നാകാമെന്നും എകോ സമാധാനം നല്കുന്നു. ഇത് കള്ളമാണെന്നാണ് ഗ്രീക്ക് സിപ്രിയററ് നോവലിസ്ററിന്റെ മറുപടി. എകോക്ക് ആ ഭാഷയറിയാം, പ്രഭവകേന്ദ്രമൊന്നുമില്ല തന്റെ ഭാവനയല്ലാതെ എന്നും അദ്ദേഹം ചൂണ്ടിക്കാണിക്കുന്നു. 2.2 മില്യൻ ഡോളറാണ് നഷ്ടപരിഹാരമായി സോക്രട്ടസ് ആവശ്യപ്പെടുന്നത്. കെയ്സ് നടക്കുന്നു. വിധി എന്തായിരിക്കുമോ എന്തോ. (7731-ാം നമ്പർ Economist വാരിക നോക്കുക.) എകോയുടെ "ഫൂക്കോസ് പെൻഡുലം" എന്ന നോവൽ നന്നായിട്ടുണ്ടെന്ന് ഞാൻ ഈ പംക്തിയിൽ എഴുതിയിരുന്നു. ഇനി അതിന്റെ ഒറിജിനൽകൂടി കണ്ടുപിടിച്ചാൽ മതി.

ഞാൻ ആലോചിക്കുകയാണ്. പടിഞ്ഞാറുള്ള പല സാഹിത്യകാരന്മാരും ഏതാണ്ട് അമ്പതു കൊല്ലംമുൻപു മരിച്ചുപോയത് എത്ര നന്ന്! ശവക്കുഴിയിൽനിന്ന് എഴുന്നേററുവന്ന് അവർക്ക് ഇവിടെയുള്ളവരുടെ പേരിൽ കെയ്സ് കൊടുക്കാൻ പററുമോ? അല്ലെങ്കിൽത്തന്നെ അവർക്കു മലയാളം അറിയാമായിരുന്നോ?

## ചോദ്യം, ഉത്തരം

"എല്ലാ കുടുംബങ്ങളിലും അടിപിടി ഉണ്ടാകുന്നത് എന്തുകൊണ്ട്?"

"എല്ലാക്കുടുംബങ്ങളിലും ശണ്ഠയില്ല. ഏതു കുടുംബത്തിൽ പണമുണ്ടോ അവിടെ ശണ്ഠയുണ്ട്. പക്ഷേ പലരും അതു രഹസ്യമാക്കി വയ്ക്കും."

"കേരളത്തിലെ കഥയെഴുത്തുകാരുടെ കഥകളെ വിശ്വസാഹിത്യത്തിലെ കഥകളുമായി താരതമ്യപ്പെടുത്തിയിട്ട് ഇവിടെയുണ്ടാകുന്ന കഥകൾ ചവറാണെന്നു പറയുന്ന നിങ്ങൾ കിള്ളിയാറ് ഗംഗപോലെ ഇരിക്കുന്നില്ല എന്നല്ലേ പറയുന്നത്?"

"ഇവിടത്തെ കഥകളെ ലോകസാഹിത്യത്തിലെ കഥകളുമായി തട്ടിച്ചുനോക്കി അവ കലാത്മകങ്ങളല്ലെന്നു ഞാൻ പറഞ്ഞിട്ടില്ല. അങ്ങനെ പറഞ്ഞാൽ അതു വിഡ്ഢിത്തമാകും. ഇവിടത്തെ ഒരു കഥ എന്തുകൊണ്ടു മോശമായി എന്നു സൂചിപ്പിച്ചിട്ട് കലാത്മകമായ കഥയേതെന്നു സ്പഷ്ടമാക്കാനായി വിശ്വസാഹിത്യത്തിലെ ഒരു കഥയുടെ നേർക്കു കൈചൂണ്ടാറുണ്ട്. ആ പ്രവൃത്തിയെയാണ് നിങ്ങളെപ്പോലുള്ളവർ തെററിദ്ധരിക്കുന്നത്. നിങ്ങൾ പടിഞ്ഞാറൻ കഥകൾ ധാരാളം വായിച്ചാൽ ചെറുകഥ എന്ന കലാരൂപത്തിന്റെ സൗന്ദര്യമെവിടെയിരിക്കുന്നുവെന്നു ഗ്രഹിക്കും. ഇംഗ്ളീഷ് കഥകൾ വായിക്കാത്തവർക്ക് പടിഞ്ഞാറൻ സാഹിത്യത്തിൽനിന്ന് ഉയിർക്കൊണ്ട മലയാള ചെറുകഥകളുടെ മൂല്യം നിർണ്ണയിക്കാൻ കഴിയുകയില്ല. ഒരുകാര്യംകൂടി പറയട്ടെ. ജാപ്പനീസ് സാഹിത്യകാരൻ യൂക്കിയോ മിഷീമയുടെ ചെറുകഥകളുടെ ഒരുസമാഹാരം ഈ വർഷം പ്രസാധനം ചെയ്തിട്ടുണ്ട്. (Acts of Worship—Seven Stories—Translated by John Bester—Flamingo Publishers.) അതിൽ Act of Worship എന്നൊരു ചെറുകഥയുണ്ട്. വായിച്ചുനോക്കൂ. ലോകസാഹിത്യത്തിലെ ഉത്കൃഷ്ടങ്ങളായ പത്തു കഥകളെടുത്താൽ അതിൽ Act of Worship എന്ന കഥയ്ക്കും സ്ഥാനമുണ്ടായിരിക്കും. ഞാനതു വായിച്ചിട്ടു 'marvellous' എന്ന് സ്വയം പറഞ്ഞുപോയി. രണ്ടുതവണകൂടി അതു വായിച്ചു. കലയുടെ മഹാദ്ഭുതം എന്നേ പറയാനുള്ളൂ."

"ഈശ്വരനുണ്ടെങ്കിലും ഇല്ലെങ്കിലും അമ്പലങ്ങൾ നല്ലതല്ലേ?"

"സംശയമെന്ത്? വിഗ്രഹത്തിന്റെ മുൻപിൽ കൈകൂപ്പി നില്ക്കുമ്പോഴും അടുത്തുനില്ക്കുന്ന സൗന്ദര്യത്തിന്റെ നേർക്കു കടക്കണ്ണെറിയാൻ വേറെയെവിടെയാണു സൗകര്യം? ഭർത്താവിന്റെ കുടിയും വ്യഭിചാരവും കണ്ടു ജീവിതം ദുസ്സഹമായിത്തീർന്ന പാവപ്പെട്ട സ്ത്രീക്ക് അമ്പലമില്ലെങ്കിൽ വേറെയെവിടെയാണ് ആശ്രയസ്ഥാനം?"

"Ph.D. എന്നതിന്റെ മുഴുവൻ രൂപമെന്താണു സാറേ?"

"എനിക്കറിഞ്ഞുകൂടാ. Petticoat Hangs Down എന്നാണെന്ന് ഒരു മഹാൻ പറഞ്ഞിട്ടുണ്ട്., ഇതു ശരിയാണെന്നു വൈകുന്നേരം റോഡിലിറങ്ങിയാൽ മനസ്സിലാക്കാം."

"മകൻ അമ്മയെ തെറിവിളിക്കുമ്പോൾ ആ അമ്മയ്ക്ക് എന്തു തോന്നും?"

"അവനെ തൊട്ടിലിൽക്കിടത്തി താരാട്ടുപാടി ആട്ടിയുറക്കിയത് ഓർമ്മിക്കും."

"നവീന നിരൂപകരോട് എന്തിത്ര കോപം നിങ്ങൾക്ക്?"

"ഹേയ്, ഒരു കോപവുമില്ല. അവർ പുതിയ ഒന്നിനെ (അക്കം) ലക്ഷമാക്കി പ്രദർശിപ്പിക്കുന്നവരല്ലേ. പഴയ ലക്ഷത്തെ ഒന്നാക്കിയും. ഡോക്ടർ കെ. ഭാസ്കരൻനായർ നവീന നിരൂപകനായിരുന്നില്ല. പക്ഷേ തനിക്കിഷ്ടപ്പെട്ട എന്തിനെയും അദ്ദേഹം ഇമ്മിണി വല്യ ഒന്നാക്കുമായിരുന്നു."

"ഒരുകോടി രൂപ തരാം. ഇന്ത്യവിട്ട് വല്ലയിടത്തും പോയി താമസിക്കാമോ?"

"ഒന്നും തരണ്ട. എനിക്കു പാസ്പോർട് ഉണ്ട്. വിസ ശരിപ്പെടുത്തിത്തന്നാൽ മതി. ഞാൻ

ഭാഷയ്ക്ക് ഇന്ന് അധഃപതനം വന്നിട്ടുണ്ടെങ്കിൽ അതിനു കാരണം സംസ്കാരത്തിന്റെ ജീർണ്ണതയാണ്. സംസ്കാരം ഔന്നത്യത്തിലെത്തിയ കാലയളവുകളിൽ ഭാഷയും ഔന്നത്യമാർജ്ജിച്ചിരുന്നു... സമൂഹത്തിന്റെ കൊള്ളരുതായ്മകളും ദൗർബ്ബല്യങ്ങളും ഭാഷ പ്രതിഫലിപ്പിക്കും. അതിനാൽ മലയാളം നിർബന്ധവിഷയമാക്കാനല്ല സംസ്കാരഭദ്രത ഉണ്ടാക്കാനായിട്ടാണ് ചെറുപ്പക്കാർ ശ്രമിക്കേണ്ടത്.



ഉമ്പർടോ എകോ

ഞാൻ ആലോചിക്കുകയാണ്. പടിഞ്ഞാറുള്ള പല സാഹിത്യകാരന്മാരും ഏതാണ്ട് അമ്പതുകൊല്ലം മുൻപു മരിച്ചുപോയത് എത്ര നന്ന്! ശവക്കുഴിയിൽനിന്ന് എഴുന്നേററു **വന്ന് അവർക്ക് ഇവിടെയുള്ളവരുടെ പേരിൽ കെയ്സ്** കൊടുക്കാൻ പററുമോ? അല്ലെങ്കിൽത്തന്നെ അവർക്കു മലയാളം അറിയാമായിരുന്നോ?

എവിടെയെങ്കിലും പോയി ഭിക്ഷക്കാരനായി ജീവിച്ചുകൊള്ളാം. എൻെറ നാട്ടിലെ ജീവിതത്തെക്കാൾ എത്രയോ ഭേദമാണ് അന്യദേശത്തെ ഭിക്ഷയാചിക്കൽ.''

''നിങ്ങളുടെ രചനകൾ ഉപരിപ്ളവങ്ങളായത് എന്തുകൊണ്ട്?''

''പാലക്കാട്ടു മണിഅയ്യരുടെ മൃദംഗംവായന ഒന്നാന്തരമാകണമെങ്കിൽ ചെമ്പൈ വൈദ്യനാഥയ്യർ പാടണം. പ്രൈമറിസ്ക്കൂളിലെ പാട്ടുററീച്ചർ പാടിയാൽ മതിയാവുകയില്ല.''

''കളർ ററി.വിയാണോ ഇഷ്ടം, അതോ ബ്ളാക്ക് ആൻഡ് വൈററോ?''

''രണ്ടും ഇഷ്ടമല്ല. പക്ഷേ കറുപ്പും വെളുപ്പുമാണ് നിറമുള്ളതിനെക്കാൾ സ്വാഭാവികം.''

''നിങ്ങൾ പ്രധാനമന്ത്രിയായാൽ?''

''വാഗ്ദാനങ്ങൾ നടത്തുകില്ല. അവ നടത്തി ജനതയെ വഞ്ചിക്കുന്ന മററു മന്ത്രിമാരെ ജയിലിലാക്കും.''

## ഇ.എം.എസ്

മലയാളഭാഷ നശിച്ചുവെന്നു മുറവിളി കൂട്ടിക്കൊണ്ടിരിക്കുന്ന ഈ കാലയളവിൽ, ധിഷണാശാലിയായ ശ്രീ. ഇ.എം.എസ് ഭാഷയെക്കുറിച്ചു ചിന്തോദ്ദീപകമായി പറഞ്ഞിട്ടുള്ളതിലേക്ക് ഞാൻ വായനക്കാരുടെ ശ്രദ്ധ ക്ഷണിക്കുകയാണ്. യുക്തിയുക്തമായി വാദങ്ങൾ കൊണ്ടുവന്നതിനുശേഷം അദ്ദേഹം അസന്ദിഗ്ദ്ധമായി പ്രസ്താവിക്കുന്നു:-

''ഇതു ചെയ്യുന്നതിനു പകരം കോളേജുകളിലും സർവകലാശാലകളിലെ ബിരുദാനന്തര ഗവേഷണത്തിലും മലയാളപഠനം നിർബ്ബന്ധവിഷയമാക്കണമെന്ന വാശി എനിക്ക് മനസ്സിലാകുന്നില്ല. ''10+2'' എന്ന പേരിൽ ഇന്നറിയപ്പെടുന്ന സ്ക്കൂൾ വിദ്യാഭ്യാസമനുസരിച്ച് വിവിധ വിഷയങ്ങൾ പഠിക്കാനുള്ള കോളേജുകളിലും സർവകലാശാലകളിലും എത്തിയാൽ പിന്നെയും ഭാഷ പഠിക്കണമെന്നോ? പ്രകൃതിശാസ്ത്രങ്ങളിലോ സാമൂഹ്യശാസ്ത്രങ്ങളിലോ വൈദഗ്ദ്ധ്യം നേടുന്നതിനുള്ള വേദികളായ കോളേജുകളിലും സർവകലാശാലകളിലും ഭാഷാപഠനം നിർബ്ബന്ധമാക്കുന്നതിൻെറ അർത്ഥം, ആ നിലവാരത്തിൽ വൈദഗ്ദ്ധ്യം നേടാൻ ശ്രമിക്കുന്ന വിഷയങ്ങൾ പഠിക്കാനുള്ള സമയം കുറഞ്ഞുവെന്നല്ലേ?

കോളേജുകളിലെയും സർവകലാശാലകളിലെയും വിദ്യാഭ്യാസ നിലവാരം ഉയർത്തണമെങ്കിൽ ഈ പിടിവാശി ഉപേക്ഷിക്കണമെന്നെനിക്കു തോന്നുന്നു.''

ഇ.എം.എസ്സിൻെറ ഈ മതങ്ങളോടു ഞാൻ സമ്പൂർണ്ണമായും യോജിക്കുന്നു. എന്നെപ്പോലെ ഇവയോട് യോജിക്കുന്നതായ കേരളത്തിൽ ലക്ഷക്കണക്കിനാളുകൾ ഉണ്ടെന്നു വിശ്വസിക്കുകയും ചെയ്യുന്നു. ഭാഷയ്ക്ക് ഇന്ന് അധഃപതനം വന്നിട്ടുണ്ടെങ്കിൽ അതിനു കാരണം സംസ്കാരത്തിൻെറ ജീർണ്ണതയാണ്. സംസ്കാരം ഔന്നത്യത്തിലെത്തിയ കാലയളവുകളിൽ ഭാഷയും ഔന്നത്യമാർജ്ജിച്ചിരുന്നു. ഉദാഹരണം കാളിദാസൻെറ കാലം. അദ്ദേഹത്തിൻെറ കാലത്തെ ഭാരതീയ സംസ്കാരം സമുജ്ജ്വലമായിരുന്നതിനാലാണ് രഘുവംശാദി കാവ്യങ്ങൾ സമുജ്ജ്വലങ്ങളായത്. മുഹമ്മദീയാധിപത്യം വന്നപ്പോൾ ഭാരതീയ സംസ്കാരം തകർന്നു. അപ്പോൾ സംസ്കൃതഭാഷയും തകർന്നു. ടാഗോറിൻെറ കാലത്തെ ബംഗാളിഭാഷ ഉജ്ജ്വലത ആവഹിച്ചത് ആ നാട്ടിൻെറ സംസ്കാരം ആ കാലത്ത് സുശക്തമായിരുന്നതുകൊണ്ടാണ്. രാജവാഴ്ചയ്ക്ക് അതിൻേറതായ ന്യൂനതകൾ ഏറെയുണ്ടായിരുന്നുവെങ്കിലും മലയാളനാട് ഇന്നത്തെപ്പോലെ അന്നു സംസ്കാരദരിദ്രമായിരുന്നില്ല. ഇന്നത്തെപ്പോലെ അക്രമങ്ങളും കൊലപാതകങ്ങളും ഛിദ്രീകരണശക്തികളും വിഘടിതപ്രവർത്തനങ്ങളും അന്നില്ലായിരുന്നു. അതുകൊണ്ടാണ് ഉണ്ണായിവാരിയരും കുമാരനാശാനും വള്ളത്തോളും ഉള്ളൂരും ചേതോഹരമായി, സുശക്തമായി കാവ്യങ്ങളെഴുതിയത്. സമൂഹത്തിൻെറ കൊള്ളരുതായ്മകളും ദൗർബ്ബല്യങ്ങളും ഭാഷ പ്രതിഫലിപ്പിക്കും. അതിനാൽ മലയാളം നിർബ്ബന്ധവിഷയമാക്കാനല്ല സംസ്കാരഭദ്രത ഉണ്ടാക്കാനായിട്ടാണ് ചെറുപ്പക്കാർ ശ്രമിക്കേണ്ടത്. മലയാളം എം.എ പാസ്സായി ജോലിയില്ലാതെ നടക്കുന്നവർക്ക് ഈ നിർദ്ദേശം സ്വീകരിക്കാനാവുകയില്ലെന്ന് എനിക്കറിയാം. എങ്കിലും എനിക്കു സത്യമെന്നു തോന്നിയത് ഞാൻ പറഞ്ഞുവെന്നേയുള്ളു. അവർ ക്ഷമിക്കുമല്ലോ. (ഇ.എം.എസ്സിൻെറ ലേഖനം ദേശാഭിമാനി വാരികയിൽ) [സംസ്കാരം തകരുമ്പോൾ ഭാഷ തകരുമെന്ന ആശയം എൻേറതല്ല. ഗെറേ തുടങ്ങിയ മഹാകവികളും ഹക്സിലി തുടങ്ങിയ ചിന്തകരും പറഞ്ഞിട്ടുള്ളതാണത്.]


ഇ.എം.എസ്

## ചിന്തകൾ

വായിച്ചാൽ മാത്രം പോരാ; വീട്ടിൽ ഉണ്ടായിരിക്കേണ്ട പുസ്തകമാണ് Theodor Adorno—യുടെ Minima Moralia. എങ്കിലേ കൂടക്കൂടെ അതെടുത്തു വായിക്കാൻ പററൂ. അതിൽനിന്നു ചില ചിന്താരത്നങ്ങൾ:-

1) എഴുത്തുകാരൻ താനുദ്ദേശിക്കുന്നത് പൂർണ്ണമായും ആവിഷ്കരിച്ചു കഴിഞ്ഞാൽ അതു സുന്ദരമായിത്തീരും. ആവിഷ്കാര ചാരുതയ്ക്കുവേണ്ടിയുള്ള ആവിഷ്കാരചാരുത സൗന്ദര്യത്തിൻെറ അതിപ്രസരമുണ്ടാക്കുകയില്ല. അത് അലങ്കാര രൂപത്തിലുള്ളതാവും; കൃത്രിമമാവും. വഞ്ചകമാവും. വൈരൂപ്യമാവും.

2. പാടവമാർന്ന രചനകൾ എട്ടുകാലിവലകൾപോലെയാണ്. ഇറുക്കം, ഏകകേന്ദ്രസ്വഭാവം, സുതാര്യാവസ്ഥ ഇവ കാണുമവയ്ക്ക്. ഉറപ്പുള്ളവയും നല്ലപോലെ നെയ്തെടുത്തവയുമായിരിക്കും... പ്രതിപാദ്യവിഷയം അവയിലേക്കു ചിറകടിച്ചുചെല്ലും.

3. സ്ത്രീസ്വഭാവവും അതിന് അനുസരിച്ചു രൂപംകൊടുത്ത മാതൃകാപരമായ സ്ത്രൈണസങ്കല്പവും പുരുഷ സമുദായത്തിൻേറതാണ്... മുറിവിൽനിന്ന് ചോരയൊഴുകുന്ന സ്ത്രീക്ക്, അവളെ പുഷ്പമായിക്കരുതുന്ന ഭർത്താവിനെക്കാൾ കൂടുതലായി തന്നെ അറിയാൻ സാധിക്കും.

4. ടെലിഫോണിലൂടെ സ്ത്രീയുടെ ശബ്ദം കേട്ടാൽ അവൾ സുന്ദരിയാണോ അല്ലയോ എന്നറിയാൻ സാധിക്കും. അവളുടെ ആത്മ

വിശ്വാസം, സ്വാഭാവികമായ അയവ്, തന്നെക്കുറിച്ചുള്ള ശ്രദ്ധ, അവൾക്കു ലഭിക്കുന്ന അഭിനന്ദനസൂചകവും അഭിലാഷപൂർണ്ണവുമായ നോട്ടങ്ങൾ ഇവയെല്ലാം ആ ശബ്ദം പ്രതിഫലിപ്പിക്കും.

5. വലിയ ദുഷ്ടതയുള്ള ആളുകൾ മരിക്കുന്നുവെന്നു സങ്കല്പിക്കാൻ നമുക്കാവില്ല.

6. മാനസികാപഗ്രഥനത്തിൽ (psycho-analysis) അത്യുക്തികളല്ലാതെ വേറൊന്നും സത്യമല്ല.'

7. ലൈംഗിക സദാചാരത്തിന്റെ ഒരേയൊരു തത്ത്വം. അത് ആദ്യത്തേതുമാണ്:–കുററപ്പെടുത്തുന്നയാൾ എപ്പോഴും തെററു ചെയ്ത വ്യക്തിയായിരിക്കും.

8. അന്യാദൃശമായ സൗന്ദര്യമുള്ള സ്ത്രീകൾ ദൗർഭാഗ്യത്തിൽത്തന്നെ ചെല്ലും.

9. മറച്ചുപിടിക്കാത്ത ലൈംഗികത്വത്തിനു ലൈംഗികത്വമില്ല. [കുഴഞ്ഞാടുന്നവൾ നിർദ്ദയം പുരുഷനെ നിരാകരിക്കുമെന്ന് അർത്ഥം. ബൽസാക്കിന്റെ The Duchesse de Langeais എന്ന നോവലിലെ പ്രഭ്വി കുഴഞ്ഞാടുന്നവളാണ്. അതേസമയം അവൾ പുരുഷനെ വികാരരഹിതമായി നിരാകരിക്കുകയും ചെയ്യും. വിശദീകരണം എൻേറത്. ഉദാഹരണം അഡോർനോ നല്കുന്നതുതന്നെ.]

## സംഭാഷണം

വായനക്കാരൻ:– നിങ്ങൾക്ക് എയ്ഡ്സ് പിടിക്കണോ? അതോ ശ്രീ.മുയ്യംരാജൻ കുങ്കുമം വാരികയിലെഴുതിയ 'മനക്കണക്ക്' എന്ന കഥ വായിക്കണോ?

നിരൂപകൻ:– എയ്ഡ്സ് പിടിച്ചോട്ടെ. എന്നാലും 'മനക്കണക്കു' വേണ്ട.

വായനക്കാരൻ:– ഇനി നിങ്ങൾക്കു അധികം കാലം ജീവിതമില്ലല്ലോ. ശേഷിച്ചകാലം എന്തു ചെയ്യും?

നിരൂപകൻ:– 'മനക്കണക്കു' പോലുള്ള കഥകൾ വായിക്കാതെ കഴിഞ്ഞുകൂടും.

വായനക്കാരൻ:– നിങ്ങളുടെ ശൈശവം, യൗവനം, ഇപ്പോഴത്തെ വാർദ്ധക്യം ഇവയിൽ ഏതാണു നല്ലത്? കാരണം?

നിരൂപകൻ:– ശൈശവവും യൗവനവും. അക്കാലങ്ങളിൽ മനക്കണക്കോ അതുപോലുള്ള കഥകളോ വായിക്കേണ്ടിവന്നില്ല എനിക്ക്.

## എവിടെപ്പോയി വിപ്ളവവീര്യം''

അച്ഛൻ മദ്യപനും വ്യഭിചാരിയുമാണെങ്കിൽ മകൻ റിയാക്ററ് ചെയ്യുന്നതു പലവിധത്തിലായിരിക്കും. അവൻ കുടിക്കാം. അല്ലെങ്കിൽ പഠിക്കാതെ റൗഡിയായി നടന്നെന്നുവരാം. അതുമല്ലെങ്കിൽ അമ്മയോടു എപ്പോഴും ശണ്ഠ കൂടാം. ചിലപ്പോൾ ആത്മഹത്യ ചെയ്തെന്നും വരാം. എന്നാൽ അച്ഛന്റെ വരുമാനത്തിന്റെ പങ്കുപററി ജീവിക്കുന്ന മകന് അയാളെ എതിർക്കാൻ കെല്പു കാണില്ല. അവൻ ഏതുതരത്തിൽ റിയാക്ററ് ചെയ്താലും അച്ഛനോടുള്ള വെറുപ്പ് ഒരു സാമാന്യ ഘടകമായിരിക്കും. ആ വെറുപ്പ് അവൻ കാണിക്കുന്നതു പല തരത്തിലാവും. അച്ഛനെ ടെലിഫോണിൽ വിളിക്കുന്നവരോടു മര്യാദകേടായി സംസാരിക്കുക, അയാൾ ജോലി കഴിഞ്ഞു വീട്ടിലെത്തുമ്പോൾ മുൻവശത്ത് ഇരിക്കുന്ന മകൻ എഴുന്നേല്ക്കാതിരിക്കുക, എന്തെങ്കിലും അയാൾ ചോദിച്ചാൽ ശരിയായി മറുപടി പറയാതിരിക്കുക ഇവയൊക്കെ അവയിൽ ചിലതു മാത്രം. മേലുദ്യോഗസ്ഥന്മാരോടും സർക്കാരിനോടുമുള്ള വെറുപ്പ് അച്ഛനോടുള്ള വെറുപ്പിന്റെ വ്യാപ്തിയാർന്ന രൂപമത്രേ. സർക്കാർ എന്നത് ഒരമൂർത്ത സങ്കല്പമാണെങ്കിലും അച്ഛന്റെ അധികാരം തന്നെ പട്ടാളവും പൊലിസും കൈവശമുള്ള സർക്കാരിനുമുണ്ട്. അതിനെ നേരിട്ടെതിർക്കാൻ ബഹുജനത്തിനു പേടിയാണ്. പക്ഷേ അച്ഛന്റെ കൊള്ളരുതായ്മ മൂർദ്ധന്യാവസ്ഥയിലെത്തുമ്പോൾ മകൻ തന്നെയും മറന്നു അയാളോടു സംഘട്ടനത്തിനു മുതിരുന്നതുപോലെ സർക്കാരിന്റെ നൃശംസത പരകോടിയിലെത്തുമ്പോൾ ബഹുജനം അതിനോടു വക്കാണത്തിനു ചെല്ലും. വെറുപ്പ് ഉത്കടാവസ്ഥയിലെത്തുമ്പോൾ ഭയം ഓടിയൊളിക്കും. ജീവൻ ത്യജിക്കാൻപോലും അവർക്ക് അപ്പോൾ ധൈര്യം ഉണ്ടാകും.

കലാകൗമുദിയിലെ രാഷ്ട്രീയ ലേഖകൻ എഴുതിയ ''എവിടെപ്പോയി വിപ്ളവവീര്യം'' എന്ന മുഖലേഖനം വായിച്ചപ്പോൾ എനിക്ക് എഴുതാൻ തോന്നിയത് ഇങ്ങനെയാണ്. ആ ലേഖനത്തിന്റെ ആരംഭം നോക്കുക:– ''ഒരുകിലോ മുളകിന് എഴുപത്തഞ്ചുരൂപ, ഒരുകിലോ വെളിച്ചെണ്ണയ്ക്ക് അറുപതു രൂപ, ഒരുകിലോ അരിക്ക് ഏഴു രൂപ, ഒരു തേങ്ങയ്ക്ക് എട്ടുരൂപ.'' കലാകൗമുദിയിൽ ഈ ലേഖനം വന്നതിനുശേഷം വില പിന്നെയും കൂടി. കേരളത്തിലെ തൊണ്ണൂററിയഞ്ചു ശതമാനം ആളുകളും ഈ വിലക്കയററത്തിൽ മരിച്ചുകൊണ്ടിരിക്കുകയാണ്. ഫലപ്രദമായ ഒരു നടപടിയും ഉണ്ടാകുന്നില്ല. ബഹുജനത്തിന്റെ വെറുപ്പ് പരകോടിയിലെത്താതിരിക്കാൻ സർക്കാർ ശ്രമിക്കേണ്ടിയിരിക്കുന്നു.

## വൈക്കം ചന്ദ്രശേഖരൻ നായർ

അറുത്ത കൈക്ക് ഉപ്പു വയ്ക്കാത്തവൻ അതിനു യോജിച്ച തത്ത്വചിന്ത രൂപവത്കരിച്ചുകൊണ്ട് പണമെല്ലാം ബാങ്കിൽ കൊണ്ടിടുന്നു. മത്സരപ്പരീക്ഷയ്ക്കു ചേരുന്നവൻ വേണ്ടതൊക്കെ ഹൃദിസ്ഥമാക്കി വിജയം നേടുന്നു. ഉദ്യോഗസ്ഥനായി സഹപ്രവർത്തകരായിരുന്നവരെയും കൂട്ടുകാരെയും അറിഞ്ഞുകൂട എന്ന ഭാവം കാണിക്കുന്നു. മീററിങ്ങിനു ക്ഷണിക്കുന്നവർ പ്രായംകൂടിയവരെ കൊണ്ടുചെന്നു പ്രസംഗിപ്പിച്ചിട്ടു രാത്രി, സമയം തെററിയ നേരത്ത് ആഹാരമൊന്നും കൊടുക്കാതെ കാറിൽ കയററി അയയ്ക്കുന്നു. ക്ഷതത്തിൽ അപമാനവും കൂടി എന്ന മട്ടിൽ ''അടുത്ത വർഷവും വരണേ'' എന്ന് അഭ്യർത്ഥിക്കുന്നു. (അടുത്തകാലത്ത് തിരുവനന്തപുരത്തുനിന്നു നൂററമ്പതു നാഴിക അകലെയുള്ള ഒരു സ്ഥലത്ത് എന്നെ പ്രസംഗിക്കാൻ കൊണ്ടുപോയി. മീററിങ് കഴിഞ്ഞപ്പോൾ രാത്രി ഏറെയായിയെങ്കിലും കാറിലേക്കു കയററി ദാഹിച്ച വെള്ളംപോലും തരാതെ. ഒരു സ്നേഹിതനെ ദൂരെ കൊണ്ടാക്കുന്നതിനുവേണ്ടി കാറ്

തടവറയുടെ ഭിത്തികൾക്ക് ഏകശാസനാധിപതികൾ വിചാരിക്കുന്ന തരത്തിൽ കനമില്ല. അതിനകത്ത് അവർ പാർപ്പിച്ചിരിക്കുന്ന മഹാന്മാരുടെയും മഹതികളുടെയും യശസ്സ് ലോകമാകെ വ്യാപിക്കും. അപ്പോൾ തടവറ പ്രയോജനശൂന്യമായിത്തീരും. ഈ വർഷം സമാധാനത്തിനുള്ള നോബൽ സമ്മാനം നേടിയ **സൂകിയെക്കുറിച്ചും ഇതു** സത്യമത്രേ.



സൂ കീ

''നിങ്ങൾ പ്രധാനമന്ത്രിയായാൽ?''
''വാഗ്ദാനങ്ങൾ നടത്തുകില്ല. അവ നടത്തി ജനതയെ വഞ്ചിക്കുന്ന മററു മന്ത്രിമാരെ ജയിലിലാക്കും.''


യൂക്കിയോ മിഷീമ

അങ്ങോട്ടയയ്ക്കുകയും എന്നെ ഒരു വീട്ടിലാക്കുകയും ചെയ്തു. മഴയായതുകൊണ്ട് കാറ് തിരിച്ചെത്തിയത് രാത്രി പത്തരമണിക്ക്. തിരിച്ചു മീററിങ് സ്ഥലവും താണ്ടി താമസിക്കുന്ന ഹോട്ടലിലെത്തിയപ്പോൾ അവിടത്തെ ഭക്ഷണശാല അടച്ചുകഴിഞ്ഞിരുന്നു. തൊട്ടടുത്തുള്ള ബസ്സ്റേഷനിൽ പോയി പൂവൻപഴം എന്ന പച്ചക്കായ് വാങ്ങിക്കൊണ്ടുവന്നു. ഒരെണ്ണം കടിച്ചുനോക്കിയപ്പോൾ കറ ചുവയ്ക്കുന്നു. ദൂരെയെറിഞ്ഞു. കുറെ പച്ചവെള്ളം മോന്തിക്കൊണ്ടു കിടന്നുറങ്ങി. കാലത്ത് ആദ്യത്തെ ബസ്സിൽ തിരുവനന്തപുരത്തേക്കു പോന്നു. അന്നു ശപഥം ചെയ്തതാണ് ഇനി ഒരു മീററിങ്ങിനും പോകില്ലെന്ന്. സമ്മർദ്ദം ഏറെയുണ്ടായിട്ടും ഇന്നുവരെ പോയതുമില്ല.) ആരാണ് പതുങ്ങിപ്പതുങ്ങിവരുന്ന രണ്ടു സ്ത്രീകൾ. നമ്മൾ വലിച്ചെറിയുന്ന തകരവും കുപ്പിക്കഷണവും എടുത്തുകൊണ്ടുപോകാൻ വരുന്നവർ. സ്ത്രീകളല്ലേ, മോഷ്ടിക്കില്ല എന്നു വിചാരിച്ച് തുറന്നു കിടന്ന ജന്നൽപ്പടിയിൽ ഡാനിയൽ ജോൺസിൻെറ ഉച്ചാരണ നിഘണ്ടു വച്ചിട്ട് എഴുന്നേററു പോയി. തിരിച്ചുവന്നപ്പോൾ നിഘണ്ടുവില്ല. എല്ലാവരും ഒരുദ്ദേശ്യത്തോടെ പ്രവർത്തിക്കുന്നു. അതു സാക്ഷാത്കരിക്കുകയും ചെയ്യുന്നു. കള്ളികൾ മോഷ്ടിച്ച വസ്തുക്കൾ സ്വന്തമാക്കുന്നു, വില്ക്കുന്നു, പണം നേടുന്നു. പ്രഭാഷകനെ പട്ടിണിക്കിട്ടു മീററിങ് നന്നായി നടത്തിയെന്നു സംഘാടകർ അഭിമാനിക്കുന്നു. മത്സരപ്പരീക്ഷയിൽ ജയിച്ചു ഭീമമായ ശമ്പളം പററുന്നതിനു പുറമേ സ്ത്രീധനമായി അഞ്ചുലക്ഷം രൂപയും ബെൻസ് ,കാറും ഉദ്യോഗസ്ഥൻ നേടുന്നു. നല്ല ഷേർട്ടും മുണ്ടുംപോലും ധരിക്കാതെ മുഷിഞ്ഞ വസ്ത്രങ്ങൾ ധരിച്ചുകൊണ്ട് പിശുക്കൻ ബ്ങ്ക് ബ്ാലൻസ് വർദ്ധിപ്പിക്കുന്നു. ഓടകൾ ഒഴുകേണ്ട രീതിയിൽ ഒഴുകിക്കൊണ്ടിരിക്കുന്നു. ഇങ്ങനെയുള്ള ഈ നാട്ടിൽ സ്നേഹത്തിൻെറയും കാരുണ്യത്തിൻെറയും നിർമ്മല ജലം ഒഴുക്കിക്കൊണ്ട് ഒരാൾ ജീവിക്കുന്നു. അദ്ദേഹം ജനതയ്ക്കുവേണ്ടി മാത്രം നോവലുകളെഴുതി, ചെറുകഥകൾ എഴുതി, നാടകങ്ങൾ എഴുതി, ലേഖനങ്ങൾ എഴുതി, ഒരുകാലത്ത് ജനയുഗം വാരികയെ കേരളത്തിലെ അദ്വിതീയമായ വാരികയായി ഉയർത്തി. അദ്ദേഹമാണ് ശ്രീ.വൈക്കം ചന്ദ്രശേഖരൻനായർ. കുറച്ചുകാലം മുൻപ് അദ്ദേഹം രോഗശയ്യയിൽ വീണു. ഒരു മനുഷ്യനും അത് അറിഞ്ഞതുപോലുമില്ല. അദ്ദേഹത്തെ ചെന്നുകണ്ട ഞാൻ ദുഃഖിച്ചു. എന്നും രാത്രി ഞാൻ പ്രാർത്ഥിച്ചു, വൈക്കത്തിൻെറ രോഗം ഭേദമാകണേയെന്ന്. അതിനു സാഫല്യമുണ്ടായി. പൂർണ്ണമായി രോഗത്തിൽനിന്നു വിമുക്തനായില്ലെങ്കിലും അദ്ദേഹം കഴിഞ്ഞ യാഴ്ച എൻെറ വീട്ടിൽ വന്നിരുന്നു. മീററിങ് സംഘാടകർ അദ്ദേഹത്തിനെയെങ്കിലും വെറുതേ വിടണമെന്ന് ഞാൻ അഭ്യർത്ഥിക്കുന്നു. വൈക്കം ചന്ദ്രശേഖരൻ നായർ പണ്ടത്തെപ്പോലെ തികഞ്ഞ ആരോഗ്യത്തോടെ കഴിഞ്ഞുകൂടാൻ ഈശ്വരൻ അനുഗ്രഹിക്കട്ടെ.

## തടവറ തടസ്സമല്ല

തടവറയുടെ ഭിത്തികൾക്ക് ഏകശാസനാധിപതികൾ വിചാരിക്കുന്ന തരത്തിൽ കനമില്ല. അതിനകത്ത് അവർ പാർപ്പിച്ചിരിക്കുന്ന മഹാന്മാരുടെയും മഹതികളുടെയും യശസ്സ് ലോകമാകെ വ്യാപിക്കും. അപ്പോൾ തടവറ പ്രയോജനശൂന്യമായിത്തീരും. ഈ വർഷം സമാധാനത്തിനുള്ള നോബൽ സമ്മാനം നേടിയ സൂകിയെക്കുറിച്ചും ഇതു സത്യമത്രേ. 1989 ജൂലൈ മാസത്തിലാണ് മനുഷ്യാവകാശങ്ങൾക്കുവേണ്ടി പൊരുതുന്ന ഈ മഹതിയെ കിരാതന്മാർ കാരാഗൃഹത്തിലാക്കിയത്. അന്നുമുതൽ അവർ പീഡിപ്പിക്കപ്പെടുന്നു. തനിക്കു നോബൽ സമ്മാനം കിട്ടിയതുപോലും സൂകി അറിഞ്ഞിട്ടില്ലെന്നു പല പത്രങ്ങളും റിപ്പോർട്ട് ചെയ്യുന്നു.

കിരാതന്മാരുടെ കാലം കഴിഞ്ഞുവെന്ന് അവർ മനസ്സിലാക്കാത്തത് എന്താണ്? എത്രയെത്ര സ്വേച്ഛാധികാരികളാണ് ഈ ശതാബ്ദത്തിൽ ത്തന്നെ ഇവിടെനിന്ന് അപ്രത്യക്ഷരായത്. സൂകിയെ തീവ്രവേദനയ്ക്കു വിധേയരാക്കുന്നവരുടെയും സ്ഥിതി ഇതായിരിക്കും. സ്വേച്ഛാധികാരികൾ ലോകത്തെ കാണിക്കുന്നത് അവരുടെ ജുഗുപ്സാവഹമായ ആകൃതിയെ മാത്രമാണ്. ചിലിയിലെ പ്രസിഡൻറ് ആയേന്ദയെ കൊന്ന് അധികാരത്തിലെത്തിയ പീനോചേ, അയാളെപ്പോലുള്ള നൂറുനൂറു ഏകശാസനാധിപതികൾ ഇവരുടെയെല്ലാം ഭയജനകങ്ങളായ രൂപങ്ങളേ നാം കാണുന്നുള്ളു. മനുഷ്യസ്വാതന്ത്ര്യത്തിനു വേണ്ടി തടവറകളിൽ കിടന്നു യാതന അനുഭവിക്കുന്നവരുടെ സ്നേഹം മാത്രമാണ് നമ്മൾ അറിയുന്നത്. അതു ജയിക്കും. അക്കാരണത്താൽ സൂകിയും ജയിക്കും.

## കഥാപാത്രങ്ങൾ

**ഷാ**ങ് വൽ ഷാങ്:- യൂഗോയുടെ ''ലേ മീസേറബ്ല''യിലെ പ്രധാന കഥാ പാത്രം കാരുണ്യത്തിൻെറ മൂർത്തിമദ്ഭാവം. വണ്ടിച്ചക്രത്തിനടിയിൽപ്പെട്ടുപോയ ആളിനെ രക്ഷിക്കാൻ വണ്ടിക്കടിയിൽ നുഴഞ്ഞുകയറി അത് ഉയർത്തിയവൻ. ആ ശക്തിപ്രകടനം, തന്നെ ആപത്തിൽ കൊണ്ടുചെല്ലുമെന്ന് അറിഞ്ഞിട്ടും അദ്ദേഹമതു ചെയ്തു.

സുഭദ്ര:- സി.വി.രാമൻപിള്ളയുടെ ''മാർത്താണ്ഡവർമ്മ''യിലെ കഥാപാത്രം. അക്കാലത്ത് ഫെമിനിസമെന്ന ചിന്താഗതിയില്ലായിരുന്നതുകൊണ്ട് സീമോൻ ദ ബൊവ്വാറിനെപ്പോലെ ഫെമിനിസ്ററ് ആയില്ല. കൂടുതൽ ചായം തേച്ച് ആലേഖനം ചെയ്യപ്പെട്ട സ്ത്രീ. അവിശ്വാസ്യതയുളവാക്കുന്നു. പടിഞ്ഞാറൻ സാഹിത്യവുമായി വലിയ പരിചയമില്ലാത്തവർ ''ധീരവനിത, ധീരവനിത'' എന്നു പുകഴ്ത്തിക്കൊണ്ടിരിക്കുന്നു.

''കാൽവരിയിലെ കല്പപാദപ''ത്തിലെ യേശു:- കൈനിക്കര പദ്മനാഭപിള്ള സൃഷ്ടിച്ച ഒരു ദുർബ്ബലകഥാപാത്രം. അദ്ദേഹത്തിൻെറ കുററമല്ല അത്. ''കാൽവരിയിലെ കല്പപാദപ''ത്തിനു ആധാരമായ ഇംഗ്ലീഷ് നോവലിലും ആ കഥാപാത്രം

ദുർബ്ബലമത്രേ.

വൈത്തിപ്പട്ടർ: ചന്തുമേനോന്റെ ഈ കഥാപാത്രത്തിനു വ്യക്തിത്വമില്ല. വെറും ഹൈപ്പ് സർപ്പദൃഷ്ടി തുടങ്ങിയ ചേഷ്ടകൾ കൂടക്കൂടെ വർണ്ണിച്ചാണു നോവലിസ്റ്റ് ഹൈപ്പുകളെ സൃഷ്ടിക്കുന്നത്. ഇതു വിലകുറഞ്ഞ ഏർപ്പാടാണ്

## മീലവാൻ ജീലാസ്

മീലവാൻ ജീലാസിനെക്കുറിച്ച് ഇന്നത്തെ തലമുറയിൽപ്പെട്ടവർ അറിയില്ല. സ്പാനിഷ് ആഭ്യന്തരസമരത്തിൽ പങ്കുകൊള്ളാൻ സന്നദ്ധഭടന്മാരെ സംഘടിപ്പിക്കുന്ന കൃത്യത്തിൽ യൂഗോസ്ളാവ് കമ്മ്യൂണിസ്റ്റ് നേതാവ് യോസിപ് ബ്രോസ് ററിറേറായെ സഹായിച്ച കമ്മ്യൂണിസ്റ്റ് പാർട്ടി അംഗമായിരുന്നു ജീലാസ്. അദ്ദേഹം പാർടിയിലും ഗവൺമെൻറിലും സമുന്നത സ്ഥാനങ്ങളിലെത്തി. വൈസ് പ്രസിഡൻറ് വരെ ആയി. പക്ഷേ 1954-ൽ പെട്ടെന്ന് അദ്ദേഹം ഡിസ്മിസ് ചെയ്യപ്പെട്ടു. ഹംഗറിയിലെ വിപ്ളവത്തെ അനുകൂലിച്ചതുകൊണ്ടാണ് അദ്ദേഹം നിഷ്കാസിതനായത്. പിന്നീട് ഒൻപതു കൊല്ലത്തെ കാരാഗൃഹവാസമായിരുന്നു അദ്ദേഹത്തിന്. മുപ്പതുവർഷമായി ജീലാസ് ഒററപ്പെട്ടു ജീവിക്കുന്നു. ഇദ്ദേഹത്തെക്കുറിച്ച്, ഇദ്ദേഹത്തിന്റെ പ്രവർത്തനങ്ങളെക്കുറിച്ച് ഇന്നത്തെ തലമുറയെ അറിയിക്കാനായി ശ്രീ.എൻ.ഇ. സുധീർ കലാകൗമുദിയിൽ എഴുതിയ ''ഇവിടെ സ്വാതന്ത്ര്യത്തിനുവേണ്ടി ഒരാൾ കാത്തിരിക്കുന്നു'' എന്ന ലേഖനം ഞാൻ കൗതുകപൂർവം വായിച്ചു. ലളിതമായി രചിക്കപ്പെടുന്ന ഇത്തരം ലേഖനങ്ങൾ സ്വാഗതാർഹങ്ങളാണ്.



മീലവാൻ ജീലാസ്

★ ★ ★

എഴുത്തുകാരുടെ ഒരു സമ്മേളനത്തിൽ അമേരിക്കൻ പ്രസിഡൻറ് റീഗൻ, പാസ്തർനക്കിന്റെ കാവ്യങ്ങളിൽനിന്നു ചില വരികൾ വായിച്ചു. അവിടെയുണ്ടായിരുന്ന ഗർബച്ചേഫ് ഓർമ്മയിൽനിന്നു പാസ്തർനക്കിന്റെ കവിതകൾ ചൊല്ലി ശ്രോതാക്കളെ ആഹ്ളാദിപ്പിച്ചു. (Gail Sheehy എഴുതിയ Gorbachev എന്ന ജീവചരിത്രത്തിൽനിന്ന്.) ഭരണാധികാരികൾ നമ്മൾ വിചാരിക്കുന്നപോലെയല്ല. അവർക്കു സാഹിത്യവുമറിയാം.

# പുതിയപുസ്തകങ്ങൾ

പുന്നപ്ര വയലാർ
ജ്വലിക്കുന്ന
അദ്ധ്യായങ്ങൾ
എം.ടി.ചന്ദ്രസേനൻ

സംസ്കൃതത്തിൽ
നിന്നും
ഒരു പിടി
മുത്തുകൾ

## പുന്നപ്ര വയലാർ ജ്വലിക്കുന്ന അദ്ധ്യായങ്ങൾ

''പുന്നപ്ര വയലാറിന്റെ മുഴുവൻ ശരീരവും എനിക്ക് സഖാവ് ചന്ദ്രസേനന്റെ ലേഖനംകൊണ്ട് കിട്ടിയിട്ടുണ്ടെന്നുതന്നെ പറയാം. ഇടയ്ക്കും മുറയ്ക്കും ചില ഓർമ്മപ്പിശകുകൾ എനിക്കും ഉണ്ടായിട്ടുണ്ട്; ചന്ദ്രസേനനുമുണ്ട്. അതെല്ലാം തിരുത്തുവാൻ ഞങ്ങൾ തമ്മിലുള്ള കൂടിക്കാഴ്ചകൾ പ്രേരകമായി ഭവിച്ചിട്ടുണ്ടാവണം.'' തകഴി തന്റെ അവതാരികയിലൊരിടത്ത് ഇങ്ങനെ രേഖപ്പെടുത്തുന്നു. പുന്നപ്ര വയലാറിനെക്കുറിച്ച് നിരവധി ഗ്രന്ഥങ്ങളും ഓർമ്മക്കുറിപ്പുകളും ഉണ്ടായി. പുന്നപ്ര വയലാർ സമരത്തിൽ സജീവമായി പങ്കുവഹിച്ച ഒരാളാണ് എം.ടി. ചന്ദ്രസേനൻ. ആ സമരത്തെ സത്യസന്ധമായി സമീപിക്കുകയാണ് ചന്ദ്രസേനൻ ചെയ്യുന്നത്. അദ്ദേഹം എഴുതുന്നു. ''ചരിത്രത്തിന്റെ പുകമറയിൽ കണ്ണിൽപ്പെടാത്ത നിരവധി യഥാർത്ഥ കഥാപാത്രങ്ങളെ ഈ പുസ്തകത്തിൽ പൂർണ്ണചന്ദ്രന്റെ പ്രകാശത്തിൽ നിങ്ങൾക്ക് കാണുവാൻ കഴിയും.''

പുന്നപ്ര വയലാർ ജ്വലിക്കുന്ന അദ്ധ്യായങ്ങൾ
ഗ്രന്ഥ: എം.ടി. ചന്ദ്രസേനൻ
പ്രസാ: ഡി.സി ബുക്സ്
വില: 55 രൂപ

## സഹ്യന്റെ മക്കൾ

കേരളത്തിലെ ആദിവാസികളുടെ ജീവിതവും അവരുടെ പ്രശ്നങ്ങളും വളരെയടുത്തു കാണുകയും അതിനെക്കുറിച്ച് ധീരമായെഴുതുകയും ചെയ്ത ഒരാളാണ് കെ. പാനൂർ. പാനൂരിന്റെ 'കേരളത്തിലെ ആഫ്രിക്ക'യാണ് ഈ വിഷയം ആദ്യമായി കൈകാര്യം ചെയ്യപ്പെട്ട മലയാളഗ്രന്ഥം. അതിന്റെ തുടർച്ചയായി മററ് പല കൃതികളും പാനൂരിന്റേതായി പുറത്തുവന്നു. പരിഷ്കൃതലോകം ആദിവാസികളെ എങ്ങനെയെല്ലാം ചൂഷണം ചെയ്യുന്നുവെന്ന് കാണിച്ചുതരുന്ന ഒരു ഗ്രന്ഥമാണിത്. ആദിവാസി ജീവിതമേഖലയിൽ സേവനതല്പരരായി ചെല്ലുന്നവരിൽ രണ്ട് വിഭാഗമുണ്ട്-മനുഷ്യസ്നേഹംകൊണ്ടുള്ള സേവനവും പ്രസിദ്ധിലക്ഷ്യംവച്ചുള്ള കപടമായ ആദിവാസി പ്രേമവും. ആദ്യത്തെ കൂട്ടത്തിലാണ് പാനൂർ.

സഹ്യന്റെ മക്കൾ
ഗ്രന്ഥ: കെ. പാനൂർ
പ്രസാ: കേരളസാഹിത്യ അക്കാദമി
വില: 15 രൂപ

## സംസ്കൃതത്തിൽനിന്നും ഒരുപിടി മുത്തുകൾ

സംസ്കൃതത്തിലെ ലൈംഗികച്ചുവയുള്ള സരസമുക്തകങ്ങൾ വ്യാഖ്യാനിക്കുകയാണ് ഇവിടെ. സരസന്മാർക്ക് മനഃപാഠമാക്കി നടക്കാം. നല്ല കച്ചവടവും നടക്കും. നമ്മുടെ യുവാക്കൾ ഈ മുക്തകങ്ങൾ പഠിച്ചു ചൊല്ലാതിരിക്കില്ല. കച്ചവടത്തിന്റെ പുതിയ പാതയിൽ വന്നുപിറന്ന കൃതി.

സംസ്കൃതത്തിൽനിന്നും
ഒരുപിടി മുത്തുകൾ
ഗ്രന്ഥ: ഡോ: മാവേലിക്കര അച്ചുതൻ
പ്രസാ: പ്രഭാത് ബുക്സ്
വില: 15 രൂപ

## ടോംസിൻെറ ബോബനും മോളിയും




Printed, Published and Edited By S. Jayachandran Nair on behalf of Kala Kaumudi Publications (Pvt.) Ltd., at the Kala Kaumudi Press, Thiruvananthapuram.